(This is an advertisement for information purpose and not a prospectus announcement)

www.muthootfinance.com

**PUBLIC ISSUE OF SECURED REDEEMABLE NON-CONVERTIBLE DEBENTURES** of base issue size of ₹100 crs with an option to retain oversubscription up to Rs.400 crs aggregating up to Tranche-I issue limit of Rs.500 crs.①



# TRUST. SAFETY. GROWTH.

## MULTIPLE OPTIONS⑤

**Interest Payment Option**

| Interest Payment | 36 Months Coupon % p.a. | 60 Months Coupon % p.a. |
|---|---|---|
| Monthly | 7.00 | 7.25 |
| Annual | 7.25 | 7.50 |

**On Maturity Payment Option**

| Investment⑥ Amount (₹) | 36 Months Maturity Value (₹) | 60 Months Maturity Value (₹) |
|---|---|---|
| 1,00,000 | 1,23,365 | 1,43,563 |

## EARN ATTRACTIVE INTEREST RATE

**8%④ p.a.**

**AA+③**

**HIGH DEGREE OF SAFETY**

## ISSUE OPEN②

**ISSUE CLOSES ON APRIL 28th, 2022**

Investors to note that the payment of application amount is only through ASBA mode. No cash/cheque is accepted for the issue.

**CREDIT RATING FOR THE ISSUE③**

"[ICRA] AA+(Stable)" by ICRA denoting "High degree of safety regarding timely servicing of financial obligations and carry very low credit risk."

To know the nearest Muthoot Finance branch, visit muthootfinance.com/contact/branch-locator.

**99469 01212**
or visit your nearest branch

**Muthoot Finance**

Muthoot Finance Limited ("Company") is proposing, subject to market conditions and other considerations, to make a public issue of secured redeemable non-convertible debentures and has filed a Shelf Prospectus dated March 30th, 2022 and Tranche I Prospectus dated March 30th, 2022 ("Prospectus") with the Registrar of Companies, Kerala and Lakshadweep ("ROC"), SEBI and BSE Limited. The Prospectus is available on the website of SEBI at www.sebi.gov.in, BSE at www.bseindia.com, Company at www.muthootfinance.com, and of the Lead Manager at www.akgroup.co.in. All investors proposing to participate in the Issue should invest only on the basis of the information contained in the Prospectus (including the risk factors therein). ① For detailed terms and conditions, interest rates and other details on all Options, please refer to the Prospectus. ② Tranche – I Issue Opens on April 7th, 2022 and closes on April 28th, 2022. For early closure/extension of the Tranche - I Issue, please refer to the section titled "Issue Related Information" on page 43 of the Tranche I Prospectus. ④ Effective yield per annum on Option VI (Interest payable annually- Tenor - 120 months) for Category III and IV investors. ⑤ Coupon and maturity value mentioned is for Category III and IV investors. ⑥ Minimum application amount would be Rs.10,000/- for all options either taken individually or collectively. It is to be distinctly understood that the permission given by BSE Limited should not in any way be deemed or construed that the Prospectus has been cleared or approved by BSE Limited nor does it certify the correctness or completeness of any of the contents of the Prospectus. The investors are advised to refer to the Prospectus for the full text of the Disclaimer Clause of the BSE Limited.

Muthoot Finance Limited; CIN: L65910KL1997PLC011300; Reg. Office: 2nd Floor, Muthoot Chambers, Opposite Saritha Theatre Complex, Banerji Road, Kochi 682 018, India. Tel: (+91 484) 239 4712, Fax: (+91 484) 239 6506, Email: ncd@muthootgroup.com



പുതുപ്പള്ളി പെരുന്നാൾ
ഏപ്രിൽ 28 മുതൽ മെയ് 7 വരെ
ഏപ്രിൽ 28
2.00 pm കൊടിമര ഘോഷയാത്ര,
5.00 pm കൊടിയേറ്റ്: വികാരി
മെയ് 1 4.00 pm സ്വീകരണ ഘോഷയാത്ര
പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ തിരുമേനിക്ക്
5.00 pm പൊതുസമ്മേളനം,
ഓർഡർ ഓഫ് സെന്റ് ജോർജ് പുരസ്ക്കാരം ശ്രീമതി കെ. എസ്. ചിത്രയ്ക്ക് സമർപ്പിക്കുന്നു.
കേന്ദ്ര - സംസ്ഥാന മന്ത്രിമാർ, സാംസ്ക്കാരിക നായകർ, സഭാ മേലദ്ധ്യക്ഷന്മാർ പങ്കെടുക്കുന്നു
മെയ് 2,3,4 പുതുപ്പള്ളി കൺവൻഷൻ
മെയ് 5 തീർത്ഥാടന സംഗമം: വിവിധ കുരിശടികളിൽ നിന്ന് പ്രദക്ഷിണം
മെയ് 6 വി. അഞ്ചിന്മേൽ കുർബ്ബാന,
11.00 am പൊന്നിൻ കുരിശ് ത്രോണോസിൽ സ്ഥാപിക്കൽ,
2.00 pm വിറകിടീൽ ചടങ്ങ്,
6.00 pm പുതുപ്പള്ളി കവല ചുറ്റിയുള്ള പ്രദക്ഷിണം.
മെയ് 7 വലിയ പെരുന്നാൾ ദിനം
01.00 am വെച്ചൂട്ടിനുള്ള അരിയിടീൽ ചടങ്ങ്.
05.00 am വി. കുർബ്ബാന,
08.00 am വി. ഒൻപതിന്മേൽ കുർബ്ബാന.
11.00 am വെച്ചൂട്ട്, നേർച്ച സദ്യ, കുട്ടികൾക്ക് ആദ്യ ചോറൂട്ട്,
02.00 am ഇരവിനല്ലൂർ കവല ചുറ്റി പ്രദക്ഷിണം.
04.00 am നേർച്ച വിതരണം (അപ്പവും പാകം ചെയ്ത കോഴിയിറച്ചിയും).
PUTHUPALLY PALLY
ST. GEORGE ORTHODOX CHURCH
Ph: 9446561704, 9847085003
Web.: www.puthuppallypally.in,
Email: puthuppallypalli23@gmail.com

## സ്വാഗതം



അഭി. ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറോസ് മെത്രാപ്പോലീത്താ (പ്രസിഡന്റ്)

## നന്ദിപൂർവ്വം...



അഭി. ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ



ഫാ. സഖറിയാ തോമസ് (ചീഫ് എഡിറ്റർ)



ഫാ. തോമസ് രാജു കരുവാറ്റ (മാനേജിംഗ് എഡിറ്റർ)



ഫാ. അലക്സ് തോമസ് നാഴൂരിമറ്റത്തിൽ (സബ് എഡിറ്റർ)

## പത്രാധിപസമിതി



ഫാ. ഡോ. ബിജേഷ് ഫിലിപ്പ്



ഫാ. തോമസ് വർഗീസ് ചാവടിയിൽ



പ്രൊഫ. ഡോ. തോമസ് കുരുവിള



ശ്രീമതി മെർലിൻ റ്റി. ബിജു

## നന്ദിയോടെ...



ഫാ. ഷാലു ലൂക്കോസ് തിരുമംഗലം



കെ.എ. ജോൺ

മലങ്കരസഭ
ESTD. 1946
മാസിക

മലങ്കര സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണം . 2022 ഏപ്രിൽ. ലക്കം 4. പുസ്തകം 66. വില ₹ 20

*അപ്പോൾ വലിയ ഭൂകമ്പമുണ്ടായി. കർത്താവിന്റെ ദൂതൻ സ്വർഗ്ഗത്തിൽ നിന്നിറങ്ങി വന്ന് കല്ലുരുട്ടി മാറ്റി അതിന്മേൽ ഇരുന്നു. അവന്റെ രൂപം മിന്നൽ പിണർ പോലെ ആയിരുന്നു. വസ്ത്രങ്ങൾ മഞ്ഞുപോലെ വെളുത്തതും. (വി. മത്തായി 28)*

അതിരാവിലെ നടന്ന അസാധാരണ സംഭവങ്ങളിൽ സംഭ്രമിച്ച്
കല്ലറയുടെ കാവൽക്കാർ പട്ടണത്തിലേക്കോടി
മഹാപുരോഹിതന്മാർക്കരികിലേക്ക് ചെന്നു.
പടയാളികൾ പറഞ്ഞതിൽ ഒന്നും അവർക്ക് അവിശ്വസനീയമായി തോന്നിയില്ല.
അവരുടെ വാക്കുകൾ അവർ വിശ്വസിച്ചു.
പക്ഷെ തങ്ങളുടെ മാനം രക്ഷിക്കാനായി അവരൊരു കഥ മെനഞ്ഞു.
ഞങ്ങൾ ഉറങ്ങിയപ്പോൾ രാത്രിയിൽ യേശുവിന്റെ ശിഷ്യന്മാർ വന്ന്
'അവന്റെ ശരീരം മോഷ്ടിച്ചുകൊണ്ട് പോയി' എന്നു പറയണമെന്ന്
പടയാളികൾക്ക് പണം കൊടുത്ത് സമ്മതിപ്പിച്ചു.
ഇവിടെയൊരു നല്ല കൗതുകമുണ്ട്.
അസാധാരണവും അഭൗമികവുമായി നടന്ന സംഭവങ്ങളെക്കുറിച്ച് കേട്ടതും
യേശുവിന്റെ ശത്രുപക്ഷത്ത് നിന്ന പുരോഹിതസംഘം അപ്പാടെ അത് വിശ്വസിച്ചു.
യേശുവിൽ യാതൊരു വിശ്വാസവുമില്ലാത്തവരും
അവന്റെ വാക്കുകളെ അംഗീകരിക്കാത്തവരുമായിരുന്നു അവരെന്നോർക്കണം.
എന്നാൽ അവന്റെ കൂടെ നടന്നവരും അവനിൽ നിന്ന് പഠിച്ചവരും
അവനിൽ പരിപൂർണ്ണ വിശ്വാസമർപ്പിച്ചിരുന്നവരുമായ അവന്റെ ശിഷ്യസമൂഹം
പുനരുത്ഥാന വൃത്താന്തത്തെ ആദ്യം അവിശ്വസിച്ചുവെന്നതാണ് ഇതിലെ കൗതുകം.
ആദ്യം അതിരാവിലെ കല്ലറയിൽ പോയി മടങ്ങി വന്ന സ്ത്രീകൾ
കല്ലറ വാതിൽ തുറന്നിരുന്നതും മലാഖമാർ തങ്ങളോട് പറഞ്ഞതുമായ സുവാർത്ത
പതിനൊന്ന് ശിഷ്യന്മാരോടും പറയുന്നു.
ഈ വാക്ക് ഒരു കെട്ടുകഥ പോലെ അവർക്ക് തോന്നി, അവരെ വിശ്വസിച്ചില്ല എന്നാണ് തിരുവെഴുത്ത്.
ഞാൻ കർത്താവിനെ കണ്ടു എന്ന് മറിയം ഓടിച്ചെന്ന്
ശിഷ്യരോട് പറയുമ്പോൾ ശിഷ്യരുടെ പ്രതികരണം തിരുവെഴുത്തിൽ നോക്കുക.
അവൻ ജീവനോടിരിക്കുന്നുവെന്നും അവൾ അവനെ കണ്ടും എന്നു കേട്ടിട്ടും അവർ അവനെ വിശ്വസിച്ചില്ല.
എമ്മവൂസിലേക്ക് പോയ ശിഷ്യരുടെ കഥയിലും ഈ അവിശ്വാസം തുടരുന്നുണ്ട്.
തിരുവെഴുത്ത് വ്യാഖ്യാനിച്ചും അപ്പം നുറുക്കിയും തങ്ങളുടെ കണ്ണുകൾ തുറന്ന് തന്നവനെക്കുറിച്ച്
യരുശലേമിലെത്തി പറഞ്ഞിട്ടും അവരുടെ വാക്കും ശിഷ്യന്മാർ വിശ്വസിച്ചില്ല എന്നാണ് തിരുവെഴുത്ത്.
എന്നാൽ, അന്ന് തന്നെ അവരുടെ മനസ്സിളക്കം അടങ്ങുന്നു.
യേശു അവരുടെ ഇടയിൽ വന്നു. ഭൂതമെന്ന് കരുതി അവർ ഭയന്നു വിറച്ചു.
നിങ്ങൾ അസ്വസ്ഥരാകുന്നതെന്ത്? നിങ്ങൾക്ക് സംശയങ്ങൾ ഉണ്ടാകുന്നതുമെന്ത്?
എന്നിങ്ങനെ പറഞ്ഞ് അവൻ അവരെ വിശ്വാസത്തിൽ ഉറപ്പിക്കുന്നു.

ശരിക്കും, പുനരുത്ഥാനപ്പെരുന്നാൾ
നമ്മുടെ അവിശ്വാസത്തെയും ഹൃദയകാഠിന്യത്തെയും
വീണ്ടും വീണ്ടും ശാസിക്കുന്ന പെരുന്നാൾ ദിനം കൂടെയാണ് സഖേ!
ഇത് നമ്മുടെ അസ്വസ്ഥതകളെയും അസ്ഥിരതകളെയും ശമിപ്പിക്കുന്ന തിരുന്നാൾ ദിവസം തന്നെ!

സഖേർ



മലങ്കരസഭ മാസിക
കാതോലിക്കേറ്റ് അരമന,
ദേവലോകം,
കോട്ടയം-04
ഫോൺ: 0481- 2573234

മൊബൈൽ: 9744648617, 9947804477, ഇ.മെയിൽ: malankarasabha1946@gmail.com, sabhamasika@yahoo.com,



MALAYALAM MONTHLY, APRIL - 2022, Issue-04
മലങ്കരസഭ

കല
അമേക, കൊച്ചി

സർക്കുലേഷൻ മാനേജർ
കെ.എ. ജോൺ
9744648667
അക്കൗണ്ടന്റ്
ബിജു വർക്കി
9947804477
ഗ്രാഫിക് ഡിസൈൻ
ജിന്റോ കറിച്ചി
9947124980

Bank
S.B.I Devalokam, Account Name & Number- Malankara Sabha (57017053203)
IFSC - SBI N 0070820

Read online:
www.malankarasabhaonline.com

# മഹാപുരോഹിത സന്ദേശം

**കർത്താവിന്റെ രക്ഷാകരവും ദിവ്യവുമായ കഷ്ടാനുഭവമേ, സമാധാനത്തോടെ വരിക...**

യേശുക്രിസ്തുവിന്റെ കഷ്ടാനുഭവത്തിന്റെയും ഉത്ഥാനത്തിന്റെയും അനുഷ്ഠാനങ്ങൾ ക്രൈസ്തവരുടെ ജീവിതത്തിന്റെ അവിഭാജ്യ ഘടകങ്ങളാണ്. ആഴമായ അനുതാപ ബോധ്യങ്ങൾ ഉണരുവാനും പാപങ്ങൾ ഏറ്റുപറഞ്ഞ് കഴുകി വെടിപ്പാക്കപ്പെടുവാനും കർത്താവിന്റെ കഷ്ടാനുഭവത്തോട് താദാത്മ്യപ്പെടുന്ന ഓരോ വിശ്വാസിക്കും സാധ്യമാകും. നമ്മുടെ കർത്താവിന്റെ കരുണയുടെ വാതിൽ തുറന്നിട്ടിരിക്കുന്നു എന്ന ബോധ്യത്തിൽ ഈ സാധ്യതകളെ ഫലപ്രദമായി വിനിയോഗിക്കുവാൻ നമ്മുടെ ആത്മീയ അനുഷ്ഠാനങ്ങൾ മുഖാന്തിരം സാധ്യമാകണം. ക്രൂശ് വഹിക്കുവാൻ കാൽവറി യാത്രയിൽ കർത്താവിനെ അകമ്പടി  സേവിക്കണം. കുറേനക്കാരനായ ശീമോൻ ധൈര്യപൂർവ്വം ക്രൂശിന്റെ കഠിനമായ ഭാരം ഏറ്റെടുത്തു. ക്രൂശിന്റെ സാധ്യതകളെ ശിരസാ വഹിക്കുന്ന ആത്മീയ ജീവിതത്തിന്റെ പ്രത്യാശാനിർഭരമായ അനുഭവങ്ങളിലാണ് ലോകജീവിതത്തിന്റെ വെല്ലുവിളികളെ ഏറ്റെടുക്കുവാനുള്ള നമ്മുടെ ധൈര്യം. പരിഹാസത്തിന്റെയും നിന്ദയുടെയും ക്രൂശ് ഉത്ഥാനത്തിന്റെ മഹത്വത്തെ പുൽകുന്നു എന്നതാണ് കർത്താവിന്റെ കാൽവറി യാഗത്തിന്റെ അനന്തരഫലം. അസാധ്യതകളുടെ കബറിൽ നിന്ന് തന്റെ ശത്രുക്കളെ പിന്നിലേക്ക് അടിച്ചോടിച്ച് മരണത്തെ ജയിച്ച് പുതുജീവിതത്തിന്റെ സാധ്യതകളെ നമുക്കായി രക്ഷകൻ തുറന്നു തന്നിരിക്കുന്നു. കല്ലറയിൽ നിന്ന് പുതുജീവന്റെ പരിമളം ഒഴുകിയെത്തുന്നു. എല്ലാം അസ്തമിച്ചുവെന്ന് കണക്കുകൂട്ടിയവരുടെ നെഞ്ചിടിപ്പിന്റെ ആക്കം വർദ്ധിച്ചു. ഇതാണ് ക്രിസ്തു നമുക്ക് സമ്മാനിക്കുന്ന രക്ഷയുടെ വാഗ്ദാനം. പാപികളുടെ വിമോചനത്തിനായി രക്ഷകൻ യാഗമായി മാറിയത് സ്നേഹത്തിന്റെ പ്രകടനരൂപമാണ്. മരണത്തിന് പ്രത്യാശയുടെ മുഖം നൽകി. വാടാത്ത ജീവന്റെ കിരീടം പ്രാപിക്കുവാനുള്ള വാതിലായി മരണത്തെ സ്വീകരിക്കുവാനുള്ള ആഹ്വാനമാണ് ഉത്ഥിതനായ ക്രിസ്തു പങ്കുവയ്ക്കുന്നത്.

മഗ്ദലന മറിയാമിന് ലഭിച്ചത് പ്രകാശമയനായ ഉത്ഥിതന്റെ ദർശനമാണ്. കരഞ്ഞു നിലവിളിച്ച് കാൽവറി യാത്രയിൽ അകമ്പടി സേവിച്ച സ്തീസമൂഹത്തിന്റെ പ്രതിനിധിയായ മറിയാമിന് ആനന്ദത്തിന്റെ അനുഭവത്തിലേക്ക് പ്രവേശനം ലഭിച്ചിരിക്കുന്നു. അവൾ പുതുധൈര്യം നേടിയിരിക്കുന്നു. പറുദീസായുടെ സ്ഥാപക നായി ഉത്ഥിതനായ ക്രിസ്തുവിനെ പിതാക്കന്മാർ അവതരിപ്പിക്കുന്നു. പാതാളത്തിൽ മൃതന്മാരോട് സുവിശേഷം ഉദ്ഘോഷിച്ച ക്രിസ്തു സർവ്വലോകത്തെയും ഉത്ഥാനത്തിന്റെ അത്ഭുതത്തിലേക്ക് ചേർത്തു എന്നതാണ് ഈസ്റ്റർ പെരുന്നാളിന്റെ സവിശേഷമായ സന്ദേശം. ഈ അത്ഭുത സന്ദേശം ലോകത്തോട് ഘോഷിക്കുവാൻ ഭാഗ്യം ലഭിച്ച മറിയം ക്രിസ്തീയ ജീവിതത്തിന്റെ പൂർണ്ണതയുടെ ആൾരൂപമാണ്. പരിശുദ്ധ സഭയ്ക്ക് ലഭിച്ച നൽവരം ഉത്ഥിതനായ ക്രിസ്തുവിനോട് ചേർന്നുള്ള ആരാധനയുടെ നിറവാണ്. ഉത്ഥിതനായ ക്രിസ്തുവിനോടുള്ള ആരാധനയാണ് ഞായറാഴ്ച ദിവസത്തെ ധന്യമാക്കുന്നത്. ദിവ്യമായ ഉത്ഥാനത്തിന്റെ വിളംബരം അന്ധകാര ശക്തികൾക്കുള്ള മുന്നറിയിപ്പാണ്.

***സഹോദരങ്ങളെ! ഒരു പുതിയ വാർത്ത ഞാൻ നിങ്ങളെ അറിയിക്കുന്നു, മശിഹാ കബറിൽ നിന്ന് ഉയിർത്തെഴുന്നേറ്റ് തന്റെ ശത്രുക്കളെ പിന്നിലേക്ക് അടിച്ചോടിച്ചിരിക്കുന്നു. ഉത്ഥിതനായ ക്രിസ്തു നൽകിയ സമാധാനത്തിന്റെ ദൂത് നിങ്ങൾ ക്കേവർക്കും നേരുന്നു...***

**ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ**



# വചനശുശ്രൂഷ വി. കുർബാനയിൽ

ഫാ. ഡോ. റ്റി. ജെ. ജോഷ്വ



നമ്മുടെ കുർബാന ശുശ്രൂഷയെ അപഗ്രഥനം ചെയ്യുമ്പോൾ പ്രധാനമായി അതിനു രണ്ടു ഭാഗങ്ങളാണുള്ളത്. ആദ്യത്തേത് വചന ശുശ്രൂഷ (liturgy of the word) എന്നും രണ്ടാമത്തേത് വിശുദ്ധ കൂദാശ (liturgy of the sacrament) എന്നും അറിയപ്പെടുന്നു. ഇവിടെ പ്രതിപാദിക്കുന്നത് ആദ്യഭാഗത്തെപ്പറ്റി മാത്രമാണ്. ഈ ഭാഗം അനുഷ്ഠിക്കുന്നത് പട്ടക്കാരൻ ത്രോണോസിന്റെ മുമ്പിലുള്ള പടിയിൽ (പദവി, ദർഗാ) കയറാതെ അതിനു താഴെ നി ന്നുകൊണ്ടാണ്. കുർബാന പരസ്യമായി ആരംഭിക്കുന്നതു മുതൽ വിശ്വാസ പ്രമാണം ചൊല്ലുന്നതുവരെയാണ് വചന ശുശ്രൂഷ ഭാഗം. ആദ്യകാലങ്ങളിൽ മാമോദീസാ ഏൽക്കുന്നതിനു മുമ്പ് വിശ്വാസം പഠിച്ചിരുന്നവർ (Catechumens) ഈ ഭാഗം തീരുമ്പോൾ പള്ളിക്കു പുറത്തേക്കു പോകണം. ശുശ്രൂഷകൻ ധൂപം വീശി പടിഞ്ഞാറോട്ടു വരുന്നതിന്റെ ഉദ്ദേശ്യം വിശ്വാസ പഠിതാക്കളെ പുറത്താക്കുക എന്നുള്ളതായിരുന്നു.

വചന ശുശ്രൂഷയുടെ ക്രമം യഹൂദന്മാരുടെ സുനഗോഗ് ആരാധനയെ അനുസരിച്ചും മാതൃകയാക്കിയുമാണ്. അപ്പോസ്തോലന്മാർക്കും കർത്താവിനും പരിചിതം അതായിരുന്നല്ലോ. സുനഗോഗും അതിലെ ആരാധനയും രൂപം കൊള്ളുന്നത് ബാബിലോണ്യ പ്രവാസകാലത്താണ്. ദേവാലയം (യരുശലേം) ഇല്ലാത്ത സാഹചര്യത്തിൽ ശാബതിലെ ആരാധനയ്ക്കായി രൂപപ്പെടുത്തിയതാണ്. യാഗാർപ്പണമില്ല. (അതു ദൈവാലയത്തിൽ മാത്രം) തിരുവെഴുത്തുകൾ നിശ്ചിതമായ വിധത്തിൽ വായിക്കുക, സങ്കീർത്തനങ്ങൾ ആലപിക്കുക. വായിച്ച ഭാഗങ്ങളെക്കുറിച്ചുള്ള പ്രബോധനം, പ്രാർത്ഥന, ആശീർവാദം എന്ന ക്രമത്തിൽ ആരാധന ക്രോഡീകരിക്കുകയായിരുന്നു.

പിന്നീട് പ്രവാസത്തിൽ നിന്ന് തിരിച്ചെത്തി യറുശേലം ദേവാലയം പുനർനിർമ്മാണം ചെയ്തുവെങ്കിലും, അതിലെ ആരാധനയോടൊപ്പം സുനഗോഗിലെ ആരാധനയും തുടർന്നു വന്നു. പത്തു യഹൂദന്മാർ എവിടെ ഉണ്ടെങ്കിലും അവിടെ സുനഗോഗ് നിർമ്മിക്കാം. അങ്ങനെയാണ് ഫോർട്ട് കൊച്ചിയിലും വടക്കൻ പറവൂരിലും സുനഗോഗ് ഉണ്ടായത്.

എന്താണ് സുനഗോഗ് ആരാധനയുടെ സവിശേഷതകൾ? തിരുവെഴുത്തിൽ നിന്നുള്ള വായനകളും സങ്കീർത്തനങ്ങൾ ആലപിക്കുന്നതുമാണ്; തുടർന്നു പ്രബോധനവും, പ്രാർത്ഥനകളും. എന്നാൽ ഇവിടെ നാം ശ്രദ്ധിക്കേണ്ട മൂന്നു കാര്യങ്ങളെക്കുറിച്ച് പറയട്ടെ. ഇന്നത്തെ സഭാംഗങ്ങളുടെയും സഭാ നേതൃത്വത്തിന്റെയും സജീവ ശ്രദ്ധയിൽ പെടേണ്ടവയാണ്.

1. വചന ശുശ്രൂഷയിലെ വായനയിൽ തിരുവെഴുത്ത് മുഴുവനും ഉൾക്കൊള്ളണം. പുതിയ നിയമം മാത്രം തിരുവചനം (Scripture) ആവുകയില്ല. നമുക്കു ലഭിച്ചിട്ടുള്ള സുറിയാനി പാരമ്പര്യത്തിൽ പക്ഷേ പുതിയ നിയമത്തിലെ മൂന്നു വായനകളേ ഉള്ളു. പഴയ നിയമ വായന കുർബാനയുടെ ഭാഗമല്ല. കുർബാനകൾ പഴയനിയമ വായന വിട്ടുകളഞ്ഞിരിക്കുന്നു. കർത്താവിന്റെയും, അപ്പോസ്തോലന്മാരുടെയും വേദപുസ്തകം പഴയ നിയമമായിരുന്നു. നമ്മുടെ പ്രത്യേക ശുശ്രൂഷകളിൽ (പെന്തിക്കോസ്തിയുടെ ശുശ്രൂഷ) ആദ്യം പഴയനിയമ വായന, പിന്നീട് പുതിയ നിയമത്തിൽ നിന്നു ആ വായനകളെ തുടർന്ന്, എല്ലാറ്റിന്റെയും മകുടമായി ഏവൻഗേലിയോൻ വായിക്കുന്നു.

കത്തോലിക്കരുടെ പുതിയ ക്രമം അനുസരിച്ച് കുർബാനയ്ക്കുള്ള ആദ്യ വായന പഴയ നിയമത്തിൽ നിന്ന്, പിന്നീട് പൗലോസിന്റെ ലേഖനം, തുടർന്ന് ഏവൻഗേലിയോൻ. അതി നു ശേഷം പ്രസംഗം, അതോടുകൂടി ഒന്നാം ഭാഗം അവസാനിക്കുന്നു. അതായിരുന്നു, പഴയ പാരമ്പര്യം. എങ്ങനെയോ നമ്മുടെ സുറിയാനി പാരമ്പര്യത്തിൽ പഴയ നിയമത്തിൽ നിന്നുള്ള വായന വിട്ടുകളഞ്ഞു. അതുകൊണ്ട് നമ്മുടെ വായനയിൽ പഴയ നിയമത്തിൽ നിന്നുള്ള ഒരു വായന പൂർണ്ണവും പ്രസക്തവുമാവുകയുള്ളു. അപ്പോൾ കുർബാനയിലെ മൂന്നു വായനകൾ വടക്കെ വായന ചേർത്താലേ പഴയ നിയമത്തിൽ നിന്ന്, തെക്കെ വായന പൗലോസിന്റെ ലേഖനത്തിൽ നിന്ന്, തുടർന്ന് ഏവൻഗേലിയോൻ, മദ്ധ്യ ഭാഗത്തു നിന്നുകൊണ്ട്!

ഇതര ഓർത്തഡോക്സ് സഭകളിൽ എല്ലാം ഏവൻഗേലിയോൻ വായനയ്ക്കായി പടിഞ്ഞാറോട്ട് വരു

ന്നത് Procession ആയിട്ടാണ്. ഏറ്റം മുമ്പിൽ ശുശ്രൂഷകൻ ധൂപം വീശി നീങ്ങുന്നു; രണ്ടു വശത്തും കത്തിച്ച മെഴുകുതിരിയോടുകൂടി രണ്ടു ശുശ്രൂഷകർ; മദ്ധ്യത്തിൽ പട്ടക്കാരൻ ഏവൻഗേലിയോൻ ആദരപൂർവ്വം ഉയർത്തിപ്പിടിച്ചുകൊണ്ട് പടിഞ്ഞാറോട്ട് ഏവൻഗേലി മേശയുടെ സമീപത്തേക്കു വരുന്നു. ഈ procession വചനം ജനങ്ങൾക്കു "നുറുക്കി" കൊടുക്കാനാണ്. കുർബ്ബാനയിൽ രണ്ടാമത്തെ ഭാഗത്ത് ഒരു procession ഉണ്ട്. അതു ഇരുകരങ്ങളിലും പട്ടക്കാരൻ തിരുശരീര രക്തങ്ങൾ അടങ്ങിയ കാസായും പീലാസായും പിടിച്ചുകൊണ്ടാണ്. ഈ procession വിശ്വാസികൾക്ക് "അപ്പം നുറുക്കി" (കുർബ്ബാന) കൊടുക്കുവാനാണ്. രണ്ടിനും സമാനതകൾ ഉണ്ട്.

എന്നാൽ നമ്മുടെ പാരമ്പര്യത്തിൽ ഒന്നാമത്തെ procession ഇല്ലായിരുന്നു. ഏവൻഗേലിയോൻ വായിച്ചിട്ടുള്ള മേശ ശുശ്രൂഷകൻ മദ്ബഹായുടെ പടിഞ്ഞാറു വശത്തു കൊണ്ടു വയ്ക്കും. കാർമ്മികൻ നേരെ വന്നു വായിക്കുകയാണ്. ധൂപാർപ്പണത്തിനുള്ള കുന്തിരിക്കം ഇടുന്നതും ആ സമയത്താണ്. ഇന്ന് അല്പം മാറ്റമുള്ളത് ഏവൻഗേലിയോൻ വൈദികൻ ഉയർത്തിപ്പിടിച്ചുകൊണ്ടു വരുന്നു എന്നതാണ്.

**പ്രസംഗം:** വായനകൾ കഴിഞ്ഞാൽ ഉടനെ, അവയെ ആധാരമാക്കിയുള്ള പ്രസംഗം അതായിരുന്നു സുന്നഗോഗ് പാരമ്പര്യത്തിൽ നിന്ന് ആർജ്ജിച്ച പതിവ്. ആ രീതി ഇപ്പോൾ കത്തോലിക്കാ സഭ പിന്തുടരുന്നു. നമുക്ക് അപ്രകാരം അനുഷ്ഠിക്കുന്ന രണ്ടുപേർ ഉണ്ടായിരുന്നത് ഓർക്കുന്നു. ഫാദർ കെ. കെ. മാത്യൂസ് (പിന്നീട് മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്തായും) ഡോക്ടർ വി.സി. സാമുവേൽ അച്ചനും. എന്തുകൊണ്ട് കുക്കിലിയോൻ (ബസ്മൽക്കോ) സമയത്തേക്കു പ്രസംഗം മാറ്റി? ജനങ്ങൾ കുറെ കൂടി പള്ളിയിൽ എത്തുമല്ലോ എന്ന ന്യായം മാത്രം. ലിറ്റർജിക്കൽ ആയിട്ട് അവിടെ പ്രസംഗത്തിന് ഒരു പ്രസക്തിയുമില്ല. ചിലരാകട്ടെ അവസാനം കൈമുത്തുന്നതിനു മുമ്പായി പ്രസംഗിക്കുന്നു. പ്രസംഗം നടത്താത്ത അനേകരുണ്ട് എന്നുള്ളതും മറക്കുന്നില്ല. ചുരുക്കി പറഞ്ഞാൽ വചന ശുശ്രൂഷയെ അവഗണിക്കുന്ന പ്രവണതയാണ് പ്രകടമാകുന്നത്. പ്രസംഗത്തിനു വേണ്ടി എത്രമാത്രം ഒരുങ്ങുന്നുണ്ട്? വിമർശിക്കുക വേണ്ട എന്നു പറയുന്നതുപോലെ പടിഞ്ഞാറോട്ടു തിരിഞ്ഞു നിൽക്കുമ്പോൾ വചനം വന്നുകൊള്ളും എന്നു ധരിച്ചിട്ടുള്ളവരുമുണ്ട്. ചിലർക്ക് സമയക്ലിപ്തതയില്ല. വിഷയത്തോടു ബന്ധമില്ലാത്ത കാര്യങ്ങളും ഒക്കെ കടന്നു വരും. സെമിനാരിയിൽ Practice Preaching, Preaching Practice ഉം ഒക്കെ ഉണ്ടെങ്കിലും അവിടെ നിന്നിറങ്ങിയാൽ പിന്നീട് വലിയ വായനയും പഠനവും ഒന്നും നടക്കാറില്ല. ഇതര സഭകളിൽ എല്ലാം പ്രസംഗത്തിന് പ്രത്യേക പ്രാധാന്യം നൽകുന്നുണ്ട്. വൈദികരുടെ സേവനത്തെപ്പറ്റിയൊക്കെ എപ്പിസ്ക്കോപ്പാ, അന്വേഷിക്കുമ്പോൾ പ്രസംഗത്തെക്കുറിച്ചും അന്വേഷിക്കുന്നതു യുക്തമായിരിക്കും.

നമ്മുടെ ജനങ്ങൾ ആരാധനയിൽ വന്നെത്തുന്നത് എപ്പോഴാണ്? കുർബാന ആരംഭിക്കുമ്പോൾ തന്നെ പള്ളിയിൽ എത്തണം എന്ന നിർബന്ധമുള്ളവർ ഒരു ചെറിയ ശതമാനം മാത്രമാണ്. ഈ തെറ്റായ പ്രവണത നമ്മുടെ ഇടവകകളിൽ മാത്രമേയുള്ളൂ. മറ്റു സഭകളിൽ ആരാധന തുടങ്ങുമ്പോൾ തന്നെ വിശ്വാസികൾ എത്തികഴിയും.

നോക്കിയാൽ തുടങ്ങുമ്പോൾ മുതൽ തീരുന്നതിന് അല്പം മുമ്പു വരെ പൊഴിഞ്ഞുവന്നു കൊണ്ടിരിക്കും. വിമർശനം ആരും ആരും ഇഷ്ടപ്പെടുകയില്ല. പക്ഷേ ഒന്ന് ആത്മശോധന ചെയ്യാൻ അവസരം ഉണ്ടാക്കി എന്നു മാത്രം.

## ഓർമ്മ



രണ്ടാം മാർത്തോമ്മായുടെ 326 –ാം ഓർമ്മ (ഏപ്രിൽ 14, നിരണം വലിയ പള്ളി)



ഗീവർഗീസ് മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ 71 –ാം ഓർമ്മ (ഏപ്രിൽ 17, പുത്തൻകാവ് കത്തീഡ്രൽ)



യൂഹാനോൻ മാർ ഈവാനിയോസ് എപ്പിസ്ക്കോപ്പായുടെ 228 –ാം ഓർമ്മ (ഏപ്രിൽ 21, ചെങ്ങന്നൂർ പഴയ സുറിയാനി പള്ളി)



മൂന്നാം മാർത്തോമ്മായുടെ 334 –ാം ഓർമ്മ (ഏപ്രിൽ 22, കടമ്പനാട് കത്തീഡ്രൽ)



ഒന്നാം മാർത്തോമ്മായുടെ 352 –ാം ഓർമ്മ (ഏപ്രിൽ 25, അങ്കമാലി ചെറിയ പള്ളി)



മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീൽ ബാവായുടെ 351 –ാം ഓർമ്മ (ഏപ്രിൽ 27, വടക്കൻ പറവൂർ പള്ളി)



പ. ബസേലിയോസ് പൗലോസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 109 –ാം ഓർമ്മ (മെയ് 3, പാമ്പാക്കുട ചെറിയ പള്ളി)



5 –ാം മാർത്തോമ്മായുടെ 257 –ാം ഓർമ്മ (മെയ് 8, നിരണം വലിയ പള്ളിയിൽ)



നാലാം മാർത്തോമ്മായുടെ 294 –ാം ഓർമ്മ. കണ്ടനാട് പള്ളി (ഏപ്രിൽ 14)

ഡോ. യാക്കോബ് മാർ ഐറേനിയോസ്
മെത്രാപ്പോലീത്താ

# ഇന്നും വേണമൊരുത്ഥാനം

ഈസ്റ്റർ-പാപം, മരണം, സാത്താൻ എന്നിവയെ പരാജയപ്പെടുത്തി, യേശുക്രിസ്തു വിജയമാഘോഷിച്ച വിശുദ്ധ ദിനം.

പുരാതന ക്രൈസ്തവ സഭകൾ, ഏഴോ അതിലേറെയോ ആഴ്ചവട്ടങ്ങളിലൂടെയുള്ള പരിത്യാഗ-അനുതാപ ദിനങ്ങളിലൂടെ യാത്ര ചെയ്ത് ക്യംതാ എന്ന മഹാദിനത്തിലെത്തുന്നു. ക്രിസ്തുവിന്റെ ജനനത്തിരുന്നാളിൽ, വാനവസേനകൾ, സംഗീതശുദ്ധിയോടെ, പ്രഘോഷിച്ചത്, "സകല മനുഷ്യർക്കും ഉണ്ടാകുവാനുള്ള മഹാസന്തോഷം" എന്നായിരുന്നല്ലോ. ആ "മഹാസന്തോഷ" വാഗ്ദാനം ഇന്നു നിവർത്തിയായിരിക്കുന്നു. സർവ്വജനതകൾക്കും മഹാസന്തോഷം സമാഗതമായിരിക്കുന്നു. മേല്പറഞ്ഞ ത്രിവിധ അദൃശ്യ ശക്തികളുടെ പരാജയമാണ് ഈ ആനന്ദാനുഭവത്തിന്റെ കാതൽ. സ്രഷ്ടാവായ ദൈവത്തിന്റെ രൂപ-ദൃശ്യങ്ങൾ പേറുന്ന ഏക സൃഷ്ടിയായ മനുഷ്യൻ, കല്പന ലംഘനം മൂലം 'വീണു' പോയി എന്ന് വിശുദ്ധ ഗ്രന്ഥം പറയുന്നു. (ലംഘനമാണ് എന്നും 'വിഷയം'). പതിതനായ മനുഷ്യൻ മരണം എന്ന അസ്തമയ ബിന്ദുവിലേക്ക്, തിരികെ 'പൊടി'യുടെ വിസ്മൃതിയിലേക്കു കൂപ്പുകുത്തി, ശത്രുവായ സാത്താന്റെ തടങ്കിലായിക്കഴിഞ്ഞിരുന്നു. ക്രിസ്തുവിന്റെ ഉയിർപ്പ് ദാനം ചെയ്ത സ്വാതന്ത്ര്യവും, പുതിയ 'സമൃദ്ധമായ ജീവനും', മനുഷ്യന് നിത്യപ്രത്യാശയുടെ തിരിനാളമല്ല, സൂര്യോദയം തന്നെയായിരുന്നു. സൃഷ്ടസൂര്യന്റെ സുന്ദരകിരണങ്ങളെ അസ്തപ്രദമാക്കുന്നതായിരുന്നു, പുനരുത്ഥാന പ്രഭാതത്തിലെ, "അസൃഷ്ട പ്രകാശം..." നിവർത്തിതമായ മഹാസന്തോഷ വാഗ്ദാനം അനുഭവിക്കാനും പങ്കിടാനും, അറിയിക്കാനും ഈ തലമുറയിൽ നാം വിളിക്കപ്പെട്ടിരിക്കുന്നു.



എന്താണീ 'മഹാസന്തോഷത്തിന്റെ പൊരുൾ'

വാർഷികമായി വന്നെത്തുന്ന ആഹാര സമൃദ്ധിയുടെയും, അഭിവാദന സമൃദ്ധിയുടെയും ഉത്സവമല്ല ഇത്. ഈസ്റ്റർ അനുസ്മരണമല്ല; അനുഭവം തന്നെയാണ്.

ദൈവത്തോടൊന്നിച്ച്, അത്യാഹ്ലാദത്തോടെയും, അകൃത്രിമമായും കൈപിടിച്ചു നടന്നിരുന്ന മനുഷ്യൻ, സ്വേച്ഛയാൽ, സംരക്ഷിക്കുന്ന ആ കൈയിൽ നിന്നുവിട്ട്, ഏറെ ദൂരം ഊഷര ഭൂമിയിലൂടെ സഞ്ചരിച്ചുകൊണ്ടിരുന്നു. അങ്ങനെ പോയാൽ, മനുഷ്യന്റെ അസ്തമയം അകലെയല്ലാതാകും. ഈ വിശാല ഭൂമികയിൽ നിന്നു പരിശോധിച്ചാൽ, പുനരുത്ഥാനം ഒരു തിരിഞ്ഞു നടപ്പാണ്; താൻ വിട്ടിട്ടു പോയിരുന്ന, ആ കൈകൾ തേടി. എന്നാൽ ഈ എതിർഗമനത്തിന് ദീർഘ സഞ്ചാരം തന്നെ ആവശ്യമല്ലാതായിരുന്നു. ഒരു അർദ്ധനിമിഷത്തിൽ അതു പറുദീസയുടെ പടിവാതിലിലെത്തിക്കും. "ഇന്ന് നീ എന്നോടുകൂടെ പറുദീസയിലായിരിക്കും". വേദന മറന്ന അനുതാപ നിമിഷങ്ങൾക്കു ലഭിച്ച പൊൻകിരീടമാണത്.

ക്രിസ്തുവിന്റെ ഉയിർത്തെഴുന്നേൽപ്പിന്റെ വാർത്തയും, സന്ദേശവും ശ്രോതാക്കളിലും സാക്ഷികളിലും സമ്മിശ്ര പ്രതികരണമായിരിക്കണം അന്ന് സൃഷ്ടിച്ചത്. ശത്രുക്കൾക്ക് നടുക്കവും നിരാശയും, സ്നേഹിതർക്ക് അത്ഭുതവും ആനന്ദവും, മാലാഖമാർക്ക് ആഘോഷം, മരിച്ചവർക്ക് സമ്പന്നമായ പ്രത്യാശ-അങ്ങനെ പോകുന്നു. സ്നേഹമില്ലാത്തിടത്ത് അന്നും, ഇന്നും അന്ധകാരം തന്നെ.

ആത്മാർത്ഥമായി തന്നെ സ്നേഹിച്ചിരുന്നവർക്കു മാത്രമെ, പുനരുത്ഥിതനായ കർത്താവിനെ കാണാൻ കഴിഞ്ഞുള്ളു!

തന്റെ രൂപ-സാദൃശ്യങ്ങൾ വഹിച്ചിരുന്നവരും, നഷ്ടപ്രായനുമായ മനുഷ്യനെ വീണ്ടെടുത്തു പുതുതാക്കാൻ "മൃതലോകത്തേക്ക് ദൈവപുത്രൻ ഇറങ്ങി.." അത് രണ്ടാമത്തെ ഇറക്കം. ആദ്യത്തെ അവരോഹണം മനുഷ്യാവതാരമായിരുന്നു. അവരോഹണത്തെ തുടർന്നു വരുന്നത് ആരോഹണമാണ്. 'മനുഷ്യനെ', കണ്ടെത്തി, 'കാണാതെ പോയ ആടെ'ന്ന പോലെ തന്റെ തോളിൽ വഹിച്ചുകൊണ്ട്, തന്റെ പിതാവിന്റെ സന്നിധിയിലേക്ക് ആരോഹണം ചെയ്തു. ഏകനായി ഇറങ്ങി വന്നു എങ്കിലും, മനുഷ്യനെയും കൊണ്ട്, ആശ്വാസത്തോടെ മടങ്ങി.

ദൈവത്തിന്റെ മനസ്സ്!!!

മനുഷ്യപരിത്രാണത്തിനുവേണ്ടി വളരെ വലിയ വിലയാണ് അവിടുന്നു നൽകിയത്. 'ഉണ്ടാകട്ടെ' എന്നു കല്പിച്ച് സൃഷ്ടികർമ്മം നിർവഹിച്ചതുപോലെയായിരുന്നില്ല ഇത്. ഒരു 'ഉത്തര'വിലൂടെയല്ല മനുഷ്യനെ രക്ഷിച്ചു നവീകരിച്ചത്. 'അതെന്തേ അങ്ങനെ?' എന്ന സമസ്യ അവിടുന്നു വഹിച്ച ഭാരവും സഹിച്ച ത്യാഗവും, നേരിട്ട അന്യായവും എല്ലാം ഗുണഭോക്താവായ മനുഷ്യർ തിരിച്ചറിയണം. അപ്പോൾ മാത്രമേ നന്ദിയും കടപ്പാടും നിലയ്ക്കാത്ത സ്നേഹവും കൊണ്ടു പൂരിതമായ "വിശ്വാസം" മനുഷ്യനിൽ വന്നുദിക്കുകയുള്ളു. വില നൽകാതെ ലഭിക്കുന്നതിന് "വില"യില്ലാതെയുള്ളത് സാധാരണമാണല്ലോ!

ഇന്നു ക്രിസ്തുവിന്റെ ഉയിർത്തെഴുന്നേല്പിന്റെ അനുരണനങ്ങൾ ദൃശ്യമാകണം. 'പലതിൽ' നിന്നും വീണുപോയ പടുകുഴികളിൽ നിന്നും എഴുന്നേറ്റു വരുമ്പോൾ മാത്രമെ, 'പുനരുത്ഥാന'ത്തിന് അർത്ഥമുണ്ടാകയുള്ളു. മനുഷ്യസ്വഭാവത്തിന്റെ സഹജമായ ബലഹീനതകളിലും, പരിമിതികളിലും 'വീഴ്ച' സാമാന്യമായുള്ളതു തന്നെ. പക്ഷെ, വീണിടത്തു കിടന്നുരുളാതെ, എഴുന്നേൽക്കണം, എത്ര തവണ വീണാലും അത് ആവർത്തിക്കണം. അതുകൊണ്ടാണല്ലോ, ചില കൂദാശകൾ ആവർത്തിക്കാനാവുന്നതും.

നമ്മുടെ ലോകം, ഹിംസാത്മകതയാലും, ലാഭക്കൊതിയാലും, യുദ്ധസന്നാഹങ്ങളാലും, താൻ പോരിമയാലും, "കില്ലർ -വൈറസു"കളാലും, അപകടകരമായ കാലാവസ്ഥാ വ്യതിയാനങ്ങളാലും "അധഃപതിച്ചു" കൊണ്ടേയിരിക്കുന്നു. ഇത്രയേറെ ബോംബുകളും, മിസൈലുകളും, മിസൈൽ വേധ സംവിധാനങ്ങളും ശേഖരിച്ചു വച്ചിട്ടും, ഗതി പഴയതു തന്നെ; അഥവാ കൂടുതൽ വഷളായിരിക്കുന്നു. "Man is the measure of all things" എന്ന വിനാശകരവും ഏകാധിപത്യപരവുമായ ചിന്തകൾ ഇന്ന് പല രൂപ ഭാവങ്ങളിൽ പെരുകിക്കൊണ്ടിരിക്കുന്നു. ഇത്തരം ഇത്തിൾക്കണ്ണികൾ രാഷ്ട്രങ്ങളെയും, സംഘടനകളെയും, മതസ്ഥാപനങ്ങളെയുമെല്ലാം സാരമായി ബാധിച്ചിട്ടുണ്ട്. അധർമ്മങ്ങൾ അമർച്ച ചെയ്യാൻ ശ്രമിക്കുന്നില്ല എന്നു മാത്രമല്ല; സകല അധർമ്മങ്ങൾക്കും "തൃപ്തികരമായ" വിശദീകരണങ്ങൾക്കു പഞ്ഞവും കാണുന്നില്ല.

"There is no right way to do wrong"

എന്ന ചൊല്ലിന്റെ സാരാംശം ലോകം തിരിച്ചറിഞ്ഞെങ്കിൽ! 'ശൂന്യമാകുന്ന മ്ലേച്ഛത' പരമ്പരാഗതമായ വിശുദ്ധിയുടെ ഭൂമികയിൽ നി ന്നു പോലും ഉയർന്നു വരുന്നു "പീഡന" ആക്ഷേപത്തിൽ നിന്ന് ഒരു മേഖലയും വിമുക്തമല്ല! ഈ തിന്മയിൽ നിന്ന് ഒരു ഉയിർത്തെഴുന്നേല്പു വേണ്ടേ? ക്രിസ്തുവിന്റെ പുനരുത്ഥാനം, മരണത്തിന്മേൽ വിജയം വരിച്ചതിന്റെ ആഘോഷം മാത്രമല്ല, സകല അധർമ്മങ്ങളും മരണത്തിലേക്കു നയിക്കുമെന്ന മുന്നറിയിപ്പുകൂടെയാണ്!

ക്രിസ്തുവിന്റെ പുനരുത്ഥാനമില്ലെങ്കിൽ വിശ്വാസവും പ്രഭാഷണവുമെല്ലാം വ്യർത്ഥമാണെന്ന് വി. പൗലോസ് പറയുന്നതിൽ എല്ലാം അടങ്ങുന്നുണ്ട്. ഈസ്റ്റർ പ്രഭാതം വിചിന്തനത്തിന്റേതാണ്, അന്ധവും വഴിവിട്ടുള്ളതുമായ ആഘോഷങ്ങൾ എന്ന പേക്കൂത്തുകൾക്കുള്ളതല്ല. നമ്മുടെ രാജ്യത്ത് സർവ്വത്ര 'വികസന'മാണ്. കെ-റെയിൽ ഭീഷണി, സ്ത്രീപീഡനം, സ്ത്രീധന പീഡനം, ദുരഭിമാനക്കൊല, 'കൈക്കൂലിരാജ്, അശുദ്ധി (lynching) എന്ന കൊലപാതകം, പ്രശ്നമല്ലാതിരുന്നതിനെ പ്രശ്നമാക്കാനുള്ള വിരുത്-ഇതെല്ലാം 'വികസിച്ചു'കൊണ്ടിരിക്കുന്നു.

ഈസ്റ്റർ, കർത്താവിന്റെ രണ്ടാംവരവ്, അന്തിമ ന്യായവിധി എന്നീ സത്യങ്ങളിലേക്ക് വിരൽ ചൂണ്ടുന്നുണ്ട്. അന്ത്യനാളിൽ, സകല പരേതരും ഉയിർക്കും; നീതിമാന്മാർ നിത്യജീവനിലേക്കും, അധമന്മാർ നിത്യശിക്ഷാവിധിയിലേക്കും. ക്രിസ്തുവിന്റെ പീഡാനുഭവും മരണവും ഉയിർപ്പും മറ്റൊരു പാഠവും നൽകുന്നു. തന്നോടൊപ്പം നാമും മരിക്കുകയും, ഉയിർക്കുകയും ചെയ്യുന്ന അടിസ്ഥാന പ്രമാണമാണത്. മരണം-ഉത്ഥാനം എന്നിവയിലൂടെ കടന്നുപോയവർക്ക് പിന്നീട്, പഴയപടി ജീവിക്കാനാവില്ല. തൽക്കാലം ഉയിർത്തിട്ടു വീണ്ടും മരിച്ച ലാസറും, മൂന്നു രാപകൽ 'ഇരുളിൽ മുങ്ങിയിട്ട്', 'കാഴ്ച' ലഭിച്ച ശൗൽ എന്ന പൗലോസും ഇപ്പറഞ്ഞതിനു സാക്ഷ്യം നൽകുന്നുണ്ട്. അവർ 'പഴയ' ലോകത്തെ പുതിയ രീതിയിൽ കാണുന്നു. മാറ്റമുണ്ടായത് ലോകത്തിനല്ല; അവർക്കാണ് മരണ ഭയവും, സമസ്ത ഭയങ്ങളും നീക്കാൻ കഴിവുള്ളതാണ് ഈസ്റ്റർ. ശിഷ്ടായുസ്സിനെ, കുരിശിൽ മരിച്ചുയർത്തവനുവേണ്ടി ചെലവഴിക്കും എന്ന നിശ്ചയം, 'ഉയിർപ്പി'ന്റെ ലക്ഷണമാണ് ഈസ്റ്റർ 'ആഘോഷിച്ച'തുകൊണ്ടു മാത്രം നവീകരണമുണ്ടാവില്ല; മനുഷ്യനാണ് നവീകരിക്കപ്പെടേണ്ടത്. പല 'നവീകരണകുതുകി'കളും സൗകര്യപൂർവ്വം വിസ്മരിക്കുന്ന പരമാർത്ഥമാണിത്. 'മനുഷ്യപുത്രൻ വരുമ്പോൾ ഭൂമിയിൽ വിശ്വാസം കണ്ടെത്തുമോ? എന്ന ലോകരക്ഷകന്റെ വിലാപം ഗൗരവമായി കാണേണ്ടതു തന്നെയല്ലേ?. ○



കോട്ടയം ബസേലിയോസ് കോളേജിൽ നിർമ്മിച്ച അഡ്മിനിസ്ട്രേറ്റീവ് ബ്ലോക്ക്, അക്കാദമിക്ക് ബ്ലോക്ക്, ലൈബ്രറി എന്നിവയുടെ ഉത്ഘാടനം മന്ത്രി ആർ. ബിന്ദു നിർവ്വഹിച്ചു. വിദ്യാഭ്യാസ സ്ഥാപനങ്ങൾ കൂടുതൽ വിദ്യാർത്ഥി കേന്ദ്രീകൃതമാകണമെന്ന് മന്ത്രി ഉത്ഘാടന പ്രസംഗത്തിൽ പറഞ്ഞു. കോളേജിലെ ക്വാളിറ്റീവ് ഇനി ഷ്യേറ്റീവ് ബ്ലോക്ക് ഉത്ഘാടനം മന്ത്രി വി. എൻ. വാസവൻ നിർവ്വഹിച്ചു. പൊതുവിദ്യാലയങ്ങളിൽ പ്രവേശനം നേടുന്നതിന് അവസരം കാത്തു ഇനി ഒരു വിദ്യാർത്ഥിയും നിൽക്കേണ്ടി വരില്ലെന്നും പിന്നോക്കാവസ്ഥയിലുള്ള വിദ്യാർത്ഥികളെ മുന്നിലേക്ക് കൊണ്ടുവരാൻ സർക്കാർ വലിയ പ്രാധാന്യം നൽകുന്നുണ്ടെന്നും അദ്ദേഹം പറഞ്ഞു.തിരുവഞ്ചൂർ രാധാകൃഷ്ണൻ അദ്ധ്യക്ഷത വഹിച്ച യോഗത്തിൽ എം.ഒ.സി മാനേജർ അഭിവന്ദ്യ ഡോ. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത, റൂസ ഡയറക്ടറും കോളേജ് വിദ്യാഭ്യാസ ഡയറക്ടറുമായ വി. വിഗ്നേശ്വരി, കോളേജ് പ്രിൻസിപ്പൽ ഡോ. ബിജു തോമസ്, പ. കാതോലിക്കാ ബാവായുടെ പ്രിൻസിപ്പൽ സെക്രട്ടറി ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട്, ഡോ. ആനി ചെറിയാൻ, നഗരസഭ അദ്ധ്യക്ഷ ബിൻസി സെബാസ്റ്റ്യൻ തുടങ്ങിയവർ സംസാരിച്ചു.

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
# മലങ്കര അസ്സോസിയേഷൻ
# മാനേജിംഗ് കമ്മറ്റി യോഗം

## 2022 മാർച്ച് 29 ചൊവ്വ, പഴയ സെമിനാരി



### അദ്ധ്യക്ഷ പ്രസംഗം

ത്രിയേക ദൈവത്തിന് സ്തുതി!

അഭിവന്ദ്യരായ സഹോദര മെത്രാപ്പോലീത്താമാരെ, വൈദിക ട്രസ്റ്റി, അസ്സോസിയേഷൻ സെക്രട്ടറി, ശ്രേഷ്ഠരായ വൈദീകരെ, പ്രിയമുള്ള വർക്കിംഗ് കമ്മറ്റി-മാനേജിംഗ് കമ്മറ്റി അംഗങ്ങളെ ദൈവനാമത്തിൽ നിങ്ങൾക്ക് സ്നേഹവന്ദനം ചൊല്ലുന്നു.

നിന്നാൽ ഞാൻ പടക്കൂട്ടത്തിന്റെ നേരേ പാഞ്ഞുചെല്ലും;
എന്റെ ദൈവത്താൽ ഞാൻ മതിൽ ചാടിക്കടക്കും (സങ്കീർത്തനങ്ങൾ 18:29)

നിലവിലുള്ള നമ്മുടെ മലങ്കര അസ്സോസിയേഷൻ മാനേജിംഗ് കമ്മറ്റിയുടെ പ്രവർത്തനങ്ങളുടെ അവസാന നടപടികളിലേക്കാണ് നാം കടക്കുന്നത്. മലങ്കര അസ്സോസിയേഷന്റെ പുതിയ അംഗങ്ങളെ തെരഞ്ഞെടുത്ത് പുതിയ മാനേജിംഗ് കമ്മറ്റി രൂപീകരിക്കേണ്ട ഘട്ടമെത്തിയിരിക്കുന്നു. അതിന്റെ പ്രാരംഭ നടപടികൾക്കായി നമ്മുടെ ഈ യോഗത്തെ ദൈവകരങ്ങളിൽ സമർപ്പിക്കുന്നു. പരിശുദ്ധാത്മാവിന്റെ ശക്തിയാൽ ഈ യോഗം സമംഗളം പൂർത്തീകരിക്കുവാൻ നിങ്ങളുടെ എല്ലാവരുടേയും പ്രാർത്ഥന നാം ആവശ്യപ്പെടുന്നു.

കോവിഡ് മഹാവ്യാധിയുടെ വ്യാപനം സമൂഹത്തിന്റെ വിവിധ തലങ്ങളിൽ ബാധിച്ചിട്ടുണ്ട്. കോവിഡിന്റെ പരിമിതികൾ ഏതാണ്ട് അവസാനമെത്തി നിൽക്കുമ്പോൾ പണിമുടക്കിന്റെ രൂപത്തിലേക്ക് ഇന്ന് ജനജീവിതം ദുരിതത്തിലായിരിക്കുന്നു. നമ്മുടെ ഈ യോഗത്തേയും പണിമുടക്ക് ബാധിച്ചിട്ടുണ്ട് എന്നത് ഒരു വസ്തുതയാണ്. നമുക്ക് എല്ലാവർക്കും ഒരുമിച്ച് പഴയ സെമിനാരിയിലെ ഈ വേദിയിൽ സമ്മേളിക്കുവാൻ സാധ്യമാകാതെ വന്നിരിക്കുന്നു എല്ലാ വെല്ലുവിളികളെയും അതിജീവിച്ച് മുന്നേറുവാൻ സാങ്കേതിക വിദ്യ നമ്മെ സഹായിക്കുന്നു എന്നത് മാത്രമാണ് ആശ്വാസം.

ഓറിയന്റൽ ഓർത്തഡോക്സ് പാരമ്പര്യത്തിൽ ഉൾപ്പെട്ട എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ പാത്രിയർക്കീസ് ആയിരുന്ന ആബൂനെ മെർക്കോറിയോസ് പിതാവ് ദൈവസന്നിധിയിലേക്ക് ചേർക്കപ്പെട്ടു. മലങ്കര സഭ കൂടി ഉൾപ്പെടുന്ന ഓറിയന്റൽ ഓർത്തഡോക്സ് പാരമ്പര്യത്തിൽ പ്രവർത്തിക്കുന്നതും, എക്യുമെനിക്കൽ ബന്ധങ്ങൾ സ്നേഹത്തോടെ കാത്തുസൂക്ഷിക്കുന്നതുമായ എത്യോപ്യൻ ഓർത്തഡോക്സ് സഭയോടുള്ള ആദരവ് പ്രകടിപ്പിക്കുന്നതിന്റെ ഭാഗമായി അഡിസ് അബാബയിൽ നടന്ന പരിശുദ്ധ പിതാവിന്റെ കബറടക്ക ശുശ്രൂഷയിൽ മലങ്കര സഭയുടെ പ്രതിനിധികളായി നമ്മുടെ സുന്നഹദോസ് സെക്രട്ടറി അഭിവന്ദ്യ ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്ത, അഭിവന്ദ്യ ഡോ. യൂഹാനോൻ മാർ ദിമെത്രയോസ് മെത്രാപ്പോലീത്ത, ഫാ. ഡോ. ജോസി ജേക്കബ് എന്നിവർ സംബന്ധിക്കുകയും പ്രാർത്ഥന അർപ്പിക്കുകയും ചെയ്തു. പിതാവിന്റെ ദേഹവിയോഗത്തിൽ നമുക്കുള്ള അനുശോചനം ആദരവോടെ പ്രകടിപ്പിക്കുന്നു

പരിശുദ്ധ വലിയ നോമ്പിന്റെ അവസാന ദിനങ്ങളിലേക്ക് നാം അടുത്തു വരുന്നു. നമ്മുടെ കർത്താവിന്റെ രക്ഷാകരവും വിശുദ്ധവുമായ കഷ്ടാനുഭവത്തിന്റെയും, ക്രൂശു മരണത്തിന്റെയും, ഉത്ഥാനത്തിന്റെയും അനുഷ്ഠാനങ്ങളിലേക്ക് നോമ്പിന്റെയും ഉപവാസത്തിന്റെയും അനുഭവത്തിൽ പരിശുദ്ധ സഭ തയ്യാറെടുക്കുകയാണ്. പ്രത്യാശയും സമാധാനവും നിറഞ്ഞ ദിവ്യസുവിശേഷം ലോകത്തിന് കൈമാറുവാൻ നമ്മുടെ ഉത്ഥാനപ്പെരുന്നാൾ ശുശ്രൂഷകൾ മുഖാന്തിരമാകണം. സഭയുടെ സ്വാതന്ത്ര്യത്തിന്റെയും സ്വത്വബോധത്തിന്റെയും പ്രതീകമായ കാതോലിക്കേറ്റിന്റെ സംരക്ഷണം ഉറപ്പാക്കുക എന്നത് ഓരോ സഭാമക്കളുടെയും കടമയാണ്. നോമ്പിലെ 36-ാം ഞായറാഴ്ച അഭിമാനബോധത്തോടെ കാതോലിക്കാദിന ആഘോഷം സംഘടിപ്പിക്കുവാൻ നിങ്ങൾ ശ്രദ്ധിക്കണം. കാതോലിക്കാനിധി ശേഖരണം വിജയിപ്പിക്കുവാൻ ആത്മാർത്ഥമായി പരിശ്രമിക്കണം. കോവിഡ് കാലമായതിനാൽ കഴിഞ്ഞ രണ്ട് വർഷങ്ങളിൽ ടാർജറ്റ് പൂർത്തീകരിക്കുവാൻ സാധിച്ചിട്ടില്ല എന്നത് വസ്തുതയാണ്. ഈ വർഷം അത് പരിഹരിക്കുവാൻ നിങ്ങളുടെ ഭാഗത്തുനിന്നും ആവശ്യമായ സഹകരണം നൽകണമെന്ന് നാം നിങ്ങളോട് ആവശ്യപ്പെടുന്നു.

പ്രിയരെ, നമ്മുടെ മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ കോലഞ്ചേരിയിൽ അനുഗ്രഹീതമായി സമ്മേളിക്കുവാനും, ലോകമെമ്പാടു നിന്നുമുള്ള നമ്മുടെ അസ്സോസിയേഷൻ പ്രതിനിധികൾക്ക് ഓൺലൈനിലൂടെ വോട്ടിംഗ് രേഖപ്പെടുത്തുവാനുമുള്ള ക്രമീകരണങ്ങൾ അച്ചടക്കത്തോടെ പൂർത്തീകരിക്കുവാനും സാധിച്ചു. ഫാ. എബ്രഹാം തോമസ്, ഫാ. പി. സി. തോമസ്, ഫാ. ഡോ. വർഗീസ് പി. ജോഷ്വാ, ഫാ. വിനോദ് ജോർജ്, ഫാ. കൊച്ചുപറമ്പിൽ ഗീവർഗീസ് റമ്പാൻ, ഫാ. ഡോ. റെജി ഗീവർഗീസ്, ഫാ. സഖറിയാ നൈനാൻ എന്നിങ്ങനെ ഏഴ് മെത്രാപ്പോലീത്താസ്ഥാനികളെ തെരഞ്ഞെടുക്കുവാനുള്ള നിയോഗവും നമുക്ക് ലഭ്യമായി എന്നതിൽ ദൈവത്തെ മഹത്വപ്പെടുത്തുന്നു. ഇതിൽ ആറ് വൈദികർക്ക് ജൂൺ മാസം 2-ാം തീയതി പരുമല സെമിനാരിയിൽ വച്ച് റമ്പാൻ സ്ഥാനം നൽകുവാനും, പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ ശുപാർശകൂടി പരിഗണിച്ച്, ജൂലൈ മാസം 28 ാം തീയതി പഴഞ്ഞി സെന്റ് മേരീസ് കത്തീഡ്രൽ ദേവാലയത്തിൽ വച്ച് എല്ലാവർക്കും മെത്രാപ്പോലീത്ത സ്ഥാനം നൽകുവാനും തീരുമാനിച്ച വിവരം സന്തോഷത്തോടെ നിങ്ങളെ നാം അറിയിക്കുന്നു

പ്രിയപ്പെട്ടവരെ, നമ്മുടെ നിലവിലുള്ള അസ്സോസിയേഷൻ മാനേജിംഗ് കമ്മറ്റിയുടെ കാലാവധി 2022 മാർച്ച് മാസം 1-ാം തീയതി അവസാനിച്ചിരിക്കുന്നു എന്ന കാര്യം നിങ്ങൾക്ക് അറിവുള്ളതാണല്ലോ. എത്രയും വേഗം പുതിയ അസ്സോസിയേഷൻ രൂപീകരിച്ച് പുതിയ മാനേജിംഗ് കമ്മറ്റി അംഗങ്ങളെ തെരഞ്ഞെടുത്ത് സഭയുടെ ഭരണ ക്രമീകരണങ്ങൾ സുഗമമാക്കേണ്ടതുണ്ട്. അസ്സോസിയേഷൻ യോഗത്തിന്റെ സ്ഥലവും തീയതിയും നിശ്ചയിച്ച് യോഗനടത്തിപ്പിന് ആവശ്യമായ ക്രമീകരണങ്ങൾ ആരംഭിക്കേണ്ടതുണ്ട്. ഈ സുപ്രധാന വിഷയം ഇന്നത്തെ മാനേജിംഗ് കമ്മറ്റിയുടെ അജണ്ടായിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.

ഇന്നത്തെ യോഗത്തിന്റെ മറ്റൊരു സുപ്രധാന അജണ്ട, ബജറ്റ് അവതരണമാണ്. പുതിയ മാനേജിംഗ് കമ്മറ്റിയും, അസോസിയേഷൻ സെക്രട്ടറിയും എല്ലാം നിലവിൽ വരുവാൻ കാലതാമസം വരുമെന്നതിനാൽ അതുവരെയുള്ള വരവുചെലവുകൾക്ക് ഒരു ബജറ്റ് നിശ്ചയിക്കേണ്ടത് ആവശ്യമാണന്നും, എന്നാൽ സ്ഥാനമൊഴിയുന്ന സ്ഥാനികൾ വരും വർഷത്തെ ബജറ്റ് മുഴുവനായി അവതരിപ്പിക്കുന്നത് ഉചിതമായിരിക്കുകയില്ല എന്നുമുള്ള നമ്മുടെ വർക്കിംഗ് കമ്മറ്റിയുടെ ശുപാർശകൂടി പരിഗണിച്ചു കൊണ്ടാണ് ഒരു അർദ്ധവാർഷിക ബജറ്റ് തയ്യാറാക്കി ഇന്ന് അവതരിപ്പിക്കുന്നത്. എ, ബി, സി, ഡി എന്നീ നാലു വിഭാഗങ്ങളിലായിട്ടാണ് സഭയുടെ അക്കൗണ്ട്സ് കൈകാര്യം ചെയ്യുന്നത് എന്നത് നിങ്ങൾക്ക് അറിവുള്ള കാര്യമാണ്. മാനേജിംഗ് കമ്മറ്റിയുടെ നേരിട്ടുള്ള ചുമതലയിൽ വരുന്ന എ വിഭാഗത്തിൽപ്പെടുന്ന സ്ഥാപനങ്ങളുടെയും പ്രസ്ഥാനങ്ങളുടെയും കണക്കുകൾ മാത്രമാണ് മാനേജിംഗ് കമ്മറ്റി പാസാക്കേണ്ടത്. എന്നാൽ എ ഷെഡ്യൂളിൽ തന്നെയുള്ള നല്ലൊരു ശതമാനം പ്രസ്ഥാനങ്ങളുടെയും ബജറ്റ് അതതു സമിതികൾ പാസാക്കി സമർപ്പിക്കുന്നവയാണ്. പ്രസ്തുത സമിതികൾ ഒരു വർഷത്തേക്കുള്ള മുഴുവൻ ബജറ്റാണ് അയച്ചു തന്നത്. അവരോട് ആലോചിക്കാതെ അവ പകുതിയായി വെട്ടിക്കുറയ്ക്കുന്നത് ഉചിതമല്ലാത്തതിനാൽ അപ്രകാരം ചെയ്തിട്ടില്ല. അതിനാൽ സഭാ കേന്ദ്രത്തിൽ നിന്നും നേരിട്ട് കൈകാര്യം ചെയ്യുന്ന കാതോലിക്കാദിന കളക്ഷന്റെയും, ജനറൽ അക്കൗണ്ടിന്റെയും, കാതോലിക്കേറ്റ് ഓഫീസിന്റെ നിയന്ത്രണത്തിലുള്ള സ്ഥാപനങ്ങളുടെയും പ്രസ്ഥാനങ്ങളുടെയും അർദ്ധവാർഷിക ബജറ്റും, മറ്റുള്ളവ 2022–2023 സാമ്പത്തിക വർഷത്തിലേക്ക് തയ്യാറാക്കി തന്നിട്ടുള്ളതിനാൽ ആയത് വ്യത്യാസം വരുത്താതെയുമാണ് അവതരിപ്പിക്കുന്നത്. കേന്ദ്രത്തിൽ നിന്ന് നൽകുന്ന ഗ്രാന്റുകളും സബ്സിഡികളും 6 മാസത്തേക്ക് ആണ് ക്രമീകരിച്ചിരിക്കുന്നത് ഓരോ ഇനവും കൃത്യമായി തരം തിരിച്ച് ബജറ്റ് അവതരിപ്പിക്കുന്നതാണ്. നാലു ഷെഡ്യൂളുകളിലായി ആകെ 916 കോടി രൂപയുടെ ബജറ്റാണ് ഉൾക്കൊള്ളിച്ചിട്ടുള്ളത്.

റഷ്യ യുക്രൈൻ യുദ്ധം ഇന്നും അവസാനിച്ചിട്ടില്ല എന്നത് ആശങ്കയോടെയാണ് ലോകം വീക്ഷിക്കുന്നത്. അധിനിവേശങ്ങളുടെ അടയാളങ്ങൾ ഇന്നും നിലനിൽക്കുന്നു. ഉപരിപഠനത്തിനും മറ്റും ആ ദേശങ്ങളിലേക്ക് പോയ നമ്മുടെ ധാരാളം കുട്ടികൾ നാട്ടിലേക്ക് മടങ്ങി വന്നിരിക്കുന്നു. വലിയ അനിശ്ചിതത്വം അവരുടെ ജീവിതത്തെ ഗ്രസിച്ചിരിക്കുന്നു എന്നത് ഗൗരവപൂർവ്വം നാം കാണുന്നു. അവരുടെ ഭാവി ജീവിതം സംരക്ഷിക്കേണ്ടത് സഭയുടെ കൂടി ഉത്തരവാദിത്തമാണ് എന്ന പൂർണമായ ബോധ്യം ഉൾക്കൊള്ളുവാൻ നാം നിങ്ങളോട് ആഹ്വാനം ചെയ്യുന്നു. നമ്മുടെ ഇടവകകളിൽ നിന്ന് അപ്രകാരമുള്ള കുട്ടികൾ ഉണ്ടെങ്കിൽ അവരെ കണ്ടെത്തി സംരക്ഷിക്കുവാൻ ഇടവകകളുടെ സഹകരണത്തോടെ സഭ പ്രതിജ്ഞാബദ്ധമാണ്

സഭയുടെ പൈതൃക സംരക്ഷണം ഉറപ്പാക്കുന്നതിന് ഭരണഘടനാനുസൃതമായി ഭാരതത്തിന്റെ പരമോന്നത നീതിപീഠം അനുവദിച്ച് നൽകിയിട്ടുള്ള വിധിപ്രസ്താവങ്ങളെ തകിടം മറിക്കുന്ന നിലയിൽ കേരള സർക്കാരിന്റെ ഭാഗത്തു നിന്നുണ്ടാകുന്ന ചില നടപടികളെ ആശങ്കയോടെയാണ് സഭ വീക്ഷിക്കുന്നത്. പൊതുജനാഭിപ്രായം തേടി കോടതി വിധി നടപ്പാക്കണമെന്ന ആശയം എത്രയോ നിരുത്തരവാദിത്തപരമായ സമീപനമാണ്. നിയമവാഴ്ച ഉറപ്പാക്കേണ്ട ഒരു ജനാധിപത്യ ഗവൺമെന്റിൽ നിന്നുണ്ടാകുന്ന ഇത്തരത്തിലുള്ള നടപടികൾ അത്യന്തം ആപത്കരമാണ്. സഭ എക്കാലവും ഇത്തരത്തിലുള്ള വെല്ലുവിളികളെ അഭിമുഖീകരിച്ചു തന്നെയാണ് മുന്നേറിയിട്ടുള്ളത്. സത്യം നിലനിൽക്കുക തന്നെ ചെയ്യും. പ്രാർത്ഥനാപൂർവ്വം വെല്ലുവിളികളെ അഭിമുഖീകരിക്കുവാൻ തുടർന്നും പരിശ്രമിക്കണം എന്ന് മാത്രം ഇത്തരുണത്തിൽ നാം നിങ്ങളെ ഓർമ്മിപ്പിക്കുന്നു

എല്ലാ കാര്യങ്ങളിലും പരിപൂർണ്ണമായ ചുമതലാബോധ്യത്തോടെ പ്രവർത്തിക്കുവാൻ ദൈവകൃപ നിങ്ങളോടു കൂടെ ഉണ്ടാകട്ടെ എന്ന് നാം പ്രാർത്ഥിക്കുന്നു. നിങ്ങളുടെ നിർലോഭമായ സഹകരണം ആഗ്രഹിച്ചുകൊണ്ട് അദ്ധ്യക്ഷ പ്രസംഗം ഇവിടെ അവസാനിപ്പിക്കുന്നു.

ദൈവം അനുഗ്രഹിക്കട്ടെ

**ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ**

## വാഷിംഗ്ടണിൽ ഫാ. ഡോ. അലക്സാണ്ടർ കുര്യൻ പുസ്തകം പ്രകാശനം ചെയ്യും

പഴയ സെമിനാരിയുടെയും ദേവലോകത്തിന്റെയും സമ്പൂർണ്ണ സചിത്ര ചരിത്രമായ Old Seminary Queen's Grand Gift. Devalokam: God's Divine Boon' എന്ന പുസ്തകം 2022 മെയ് എട്ടിനു വാഷിംഗ്ടണിലെ ഡെമാസ്കസ് ഓർത്തഡോക്സ് പള്ളിയിൽ വി. കുർബ്ബാനയ്ക്കു ശേഷം യു.എസ് പ്രസിഡന്റ് ബൈഡന്റെ അത്യുന്നത നയരൂപവൽകരണ സമിതിയലെ ഒരു പ്രമുഖാംഗമായ **ഫാ. ഡോ. അലക്സാണ്ടർ കുര്യൻ** (പള്ളിപ്പാട്ടു കടയ്ക്കൽ) പ്രകാശനം ചെയ്യും. കഴിഞ്ഞ അഞ്ചു അമേരിക്കൻ പ്രസിഡന്റുമാരുടെ കാലത്തും അവരുടെ പ്രധാനപ്പെട്ട പല നയങ്ങളും സമർത്ഥമായും കാര്യക്ഷമമായും കൈകാര്യം ചെയ്ത സമുന്നത കൗൺസിൽ അംഗമാണു ബ. അച്ചൻ. ഇപ്പോൾ വംശീയ സമത്വം, യു എസ്. സുപ്രീം കോടതി പരിഷ്കരണം എന്നിവ സംബന്ധിച്ച നയതന്ത്രരൂപകരണ ചുമതല ബ. അച്ചനെ പ്രസിഡന്റ് ബൈഡൻ ഏൽപിച്ചിട്ടുണ്ട്. ഫാ. അനൂപ് തോമസ് (Vicar, St. Barnabas Orthodox Church) പുത്തൻകാവു പറമ്പിൽ സുരേഷ് വറുഗീസ് എന്നിവർക്കു പുസ്തകം നൽകിയാണു ബ. അലക്സാണ്ടർ കുര്യൻ അച്ചൻ പ്രകാശനം നടത്തുന്നത്.

**പുസ്തകവില 300 രൂപ**

**10 കോപ്പിക്ക് 2600 രൂപ. 50 കോപ്പിക്കു 10000 രൂപ.**

അബുദാബി സെന്റ് ജോർജ് കത്തീഡ്രൽ, ദുബായ് സെന്റ് തോമസ് കത്തീഡ്രൽ, ഷാർജ സെന്റ് ഗ്രിഗോറിയോസ് പള്ളി എന്നിവിടങ്ങളിൽ ബോംബെ മെത്രാപ്പോലീത്ത ഗീവർഗീസ് മാർ കൂറിലോസ് തിരുമേനിയുടെ മൂത്ത സഹോദരൻ ജോസ് കുര്യൻ പുസ്തകം പ്രകാശനം ചെയ്യും.

## പുസ്തകങ്ങൾ പകുതി വിലയ്ക്ക്

മാങ്ങാനം കോട്ടയ്ക്കൽ പബ്ലിഷേഴ്സിന്റെ എല്ലാ പ്രശസ്ത സഭാ ചരിത്ര പുസ്തകങ്ങൾക്കും 50 ശതമാനവും മറ്റുള്ളവയ്ക്കു 33 ശതമാനവും കമ്മീഷൻ നൽകുന്നതാണ് രജി. തപാലിൽ അയയ്ക്കാൻ ചരിത്ര പുസ്തകത്തിന് 50 രൂപയും മറ്റുള്ളവയ്ക്കു 25 രൂപയും കൂടുതൽ നൽകണം. പണം എം.ഒ. ആയോ ചെക്കായോ, കെ.വി. മാമ്മൻ, കോട്ടയ്ക്കൽ, മാങ്ങാനം, കോട്ടയം–18 (ഫോൺ 0481–2578936) എന്ന വിലാസത്തിലാണ് അയയ്ക്കേണ്ടത്

**സ്വയംസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശ സമ്പൂർണ്ണനും ആയ**
**ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി)**
**വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്മേൽ**
**ആരൂഢനായിരിക്കുന്ന**

## പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പ്രസിഡന്റും ആയ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ

**നമ്പർ: No. 119/2022**

നമുക്ക് എത്രയും പ്രിയപ്പെട്ടിരിക്കുന്ന നമ്മുടെ................................................................................................................................. .. .. ..........................................................................................പള്ളി വികാരിയും, സഹപട്ടക്കാരും, ദേശത്തു പട്ടക്കാരും, പള്ളി കൈസ്ഥാനികളും ശേഷം വിശ്വാസികളും കൂടിക്കണ്ടെന്നാൽ നിങ്ങൾക്ക് വാഴ്‌വ്!

കർത്താവിൽ പ്രിയരെ,

നമ്മുടെ 2022 ഫെബ്രുവരി മാസം 28-ാം തീയതിയിലെ 47/2022-ാം നമ്പർ കൽപനയിൽ സൂചിപ്പിച്ചിരിക്കുന്നപ്രകാരം പുതുതായി രൂപീകരിക്കപ്പെടുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷന്റെ (മലങ്കര അസ്സോസിയേഷന്റെ) പ്രഥമ യോഗം, താഴെ പറയുന്ന വിഷയങ്ങളെപ്പറ്റി ആലോചിച്ച് ആവശ്യമായ തീരുമാനം ചെയ്യുന്നതിന് പത്തനാപുരം മൗണ്ട് താബോർ ദയറാ അങ്കണത്തിലെ തോമാ മാർ ദീവന്നാസ്യോസ് നഗറിൽ വച്ച് 2022 ഓഗസ്റ്റ് മാസം 4 ാം തീയതി വ്യാഴാഴ്ച പകൽ 1 മണി മുതൽ നമ്മുടെ അദ്ധ്യക്ഷതയിൽ കൂടുന്നതിന് നാം നിശ്ചയിച്ചിരിക്കുന്നു അപ്രകാരം മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ യോഗം കൂടുന്ന വിവരം നാം ഇതിനാൽ പ്രഖ്യാപിക്കുകയും പരസ്യപ്പെടുത്തുകയും ചെയ്യുന്നു.

### ആലോചനാ വിഷയങ്ങൾ

1. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാ ഭരണഘടനയുടെ 79-ാം വകുപ്പ് പ്രകാരം അസ്സോസിയേഷൻ മാനേജിംഗ് കമ്മറ്റി അംഗങ്ങളായി മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ തെരഞ്ഞെടുക്കേണ്ട 47 പട്ടക്കാരും 94 അയ്മേനികളും ഉൾപ്പെടെ 141 പേരെ (2012 മാർച്ച് മാസം 7-ാം തീയതി ചേർന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ യോഗം നിശ്ചയിച്ചതനുസരിച്ച്) തെരഞ്ഞെടുക്കുക

2 ഇപ്പോൾ നിലവിലുള്ള മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ അംഗങ്ങളുടെ കാലാവധി അവസാനിക്കുന്നതോടുകൂടി ഇപ്പോഴത്തെ വൈദിക ട്രസ്റ്റിയുടെ കാലാവധി അവസാനിക്കുന്നതിനാൽ പുതുതായി തെരഞ്ഞെടുക്കപ്പെടുന്ന മലങ്കര അസ്സോസിയേഷൻ അംഗങ്ങളുടെ കാലാവധിക്ക് സമാനമായി വൈദികട്രസ്റ്റി സ്ഥാനത്തേയ്ക്ക് ഒരാളെ തെരഞ്ഞെടുക്കുക.

3 ഇപ്പോൾ നിലവിലുള്ള മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ അംഗങ്ങളുടെ കാലാവധി അവസാനിക്കുന്നതോടുകൂടി അത്മായ ട്രസ്റ്റിയുടെ കാലാവധി അവസാനിക്കുന്നതിനാൽ പുതുതായി തെരഞ്ഞെടുക്കപ്പെടുന്ന മലങ്കര അസ്സോസിയേഷൻ അംഗങ്ങളുടെ കാലാവധിക്ക് സമാനമായി അത്മായ ട്രസ്റ്റി സ്ഥാനത്തേയ്ക്ക് ഒരാളെ തെരഞ്ഞെടുക്കുക.

4 മലങ്കര അസ്സോസിയേഷൻ പ്രസിഡണ്ടിന് ആവശ്യമെന്ന് ബോദ്ധ്യമുള്ളതും, മുൻകൂട്ടി അനുവദിക്കുന്നതുമായ ഇതരവിഷയങ്ങൾ പരിഗണിച്ച് യുക്തമായ തീരുമാനങ്ങൾ ചെയ്യുക.

നമ്മുടെ 47/2022 കൽപനപ്രകാരം നമുക്ക് ലഭിച്ചിട്ടുള്ള 2022 മാർച്ച് മാസം 1-ാം തീയതിയിലെ സ്ഥിതി വിവരങ്ങൾ അനുസരിച്ച് ആ പള്ളി ഇടവകയിൽ അർഹരായ ...... ..... ഇടവക യോഗാംഗങ്ങൾ ഉള്ളതിനാൽ ആ പള്ളി ഇടവകയിൽ നിന്നും, 2011 ഒക്ടോബർ മാസം 19-ാം തീയതി കൂടിയ മലങ്കര അസ്സോസിയേഷൻ മാനേജിംഗ് കമ്മറ്റി യോഗം നി യമാനുസൃതം ഭേദഗതി ചെയ്ത് പരിശുദ്ധ സഭയിൽ നിലവിൽ വന്ന മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാ ഭരണഘടന 71-ാം വകുപ്പ് അനുസരിച്ച് മലങ്കര അസ്സോസിയേഷൻ അംഗങ്ങളായി ഒരു വൈദികനെയും (ഏതെങ്കിലും പള്ളി ഇടവകയിൽ ഒരു വൈദികൻ മാത്രമേ ഉള്ളൂ എങ്കിൽ തെരഞ്ഞെടുപ്പ് കൂടാതെ തന്നെ അദ്ദേഹം ഇടവക പ്രതിനിധി ആയിരിക്കുന്നതാണ്) .. ... . .... അല്മായ പ്രതിനിധിയെയും/പ്രതിനിധികളെയും (പുരുഷൻമാർ മാത്രം), ടി സഭാ ഭരണഘടനയുടെ

12-ാം വകുപ്പനുസരിച്ച് ഇടവക യോഗം കൂടി അസ്സോസിയേഷൻ അംഗങ്ങളായി തെരഞ്ഞെടുത്ത് ഇതോടൊന്നിച്ച് അയയ്ക്കുന്ന **തെരഞ്ഞെടുപ്പ് അറിയിപ്പ്** ഫാറം പൂരിപ്പിച്ച്, വികാരി ഒപ്പിട്ട് **അസ്സോസിയേഷൻ സെക്രട്ടറി, കാതോലിക്കേറ്റ് ഓഫീസ്, ദേവലോകം പി. ഒ., മുട്ടമ്പലം (വഴി), കോട്ടയം-686004 എന്ന വിലാസത്തിൽ 2022 മെയ് 09**-നോ, അതിന് മുമ്പോ കിട്ടത്തക്കവണ്ണം രജിസ്റ്റേർഡ് പോസ്റ്റിൽ അയയ്ക്കുകയോ നേരിട്ട് ഏൽപിക്കുകയോ ചെയ്യേണ്ടതാണ് കൂടാതെ പ്രസ്തുത ഫോറം association@mosc.in എന്ന വിലാസത്തിൽ ഇ-മെയിൽ ആയും അയയ്ക്കാവുന്നതാണ്. ഇ-മെയിൽ അയക്കുന്നവരും തെരഞ്ഞെടുപ്പ് അറിയിപ്പു ഫാറത്തിന്റെ ഒറിജിനൽ കോപ്പി മേൽപ്രസ്താവിച്ച പ്രകാരം രജിസ്റ്റേർഡ് പോസ്റ്റിൽ അയക്കുകയോ നേരിട്ട് ഏൽപിക്കുകയോ ചെയ്യേണ്ടതാണ്. പ്രതിനിധികളുടെ പേര്, അഡ്രസ്, മൊബൈൽ നമ്പർ, ഇ-മെയിൽ എന്നിവ തെരഞ്ഞെടുപ്പ് അറിയിപ്പ് ഫാറത്തിൽ കൃത്യമായി രേഖപ്പെടുത്തി, അതോടൊപ്പം പാസ്പോർട്ട് സൈസ് ഫോട്ടോയും പതിച്ച് അയച്ചു തരേണ്ടതാണ്

അസ്സോസിയേഷൻ അംഗങ്ങളുടെ തെരഞ്ഞെടുപ്പ് സംബന്ധിച്ച് മലങ്കര സഭയിലെ ഏതെങ്കിലും പള്ളി ഇടവകയ്ക്ക് പ്രത്യേകമായി കൽപന ലഭിക്കാത്തപക്ഷം പത്രങ്ങളിലും, പരിശുദ്ധ സഭയുടെ ഔദ്യോഗിക മാസികയായ 'മലങ്കര സഭ'-യിലും, സഭയുടെ വെബ്സൈറ്റിലും നാം പ്രസിദ്ധീകരിക്കുന്ന കൽപന ഒരു അറിയിപ്പായി പരിഗണിച്ച്, ആ പള്ളി ഇടവകയിൽനിന്നും ഉടനെ തന്നെ നമ്മുടെ കാതോലിക്കേറ്റ് ഓഫീസുമായി ബന്ധപ്പെട്ട് ആ പള്ളി ഇടവകയിൽ നിന്നും തെരഞ്ഞെടുക്കപ്പെടേണ്ട പ്രതിനിധികളുടെ എണ്ണം മുതലായ വിവരങ്ങൾ നേരിട്ട് മനസ്സിലാക്കി നമ്മുടെ മേൽപറഞ്ഞ നിർദ്ദേശങ്ങൾ അനുസരിച്ച് യോഗം കൂടി തെരഞ്ഞെടുപ്പ് നടത്തി ആ വിവരം 2022 മെയ് 09 നോ അതിനുമുമ്പോ, മേൽ പ്രസ്താവിച്ച പ്രകാരം അസ്സോസിയേഷൻ സെക്രട്ടറിക്ക് അയച്ചു കൊടുക്കേണ്ടതാണ്.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാ ഭരണഘടനയുടെ 7 ാം വകുപ്പ് അനുശാസിക്കുന്നതനുസരിച്ച് 'ഭരണഘടനയുടെ 10, 11 വകുപ്പുകളിൽ പറയുന്ന പ്രകാരമുള്ള നിരോധനമുള്ളവരൊഴികെ 21 വയസ് പ്രായം തികഞ്ഞവരും ആണ്ടിലൊരു തവണയെങ്കിലും കുമ്പസാരിച്ച് വിശുദ്ധ കുർബ്ബാന കൈക്കൊള്ളുന്നവരും ഇടവക രജിസ്റ്ററിൽ പേരുള്ളവരുമായ എല്ലാ സ്ത്രീ പുരുഷൻമാർക്കും' ടി ഇടവക യോഗത്തിൽ സംബന്ധിക്കാവുന്നതും വോട്ടവകാശം ഉണ്ടായിരിക്കുന്നതുമായിരിക്കും.

തെരഞ്ഞെടുപ്പോടുകൂടിത്തന്നെ അസ്സോസിയേഷൻ യോഗത്തിലേക്കുള്ളതും, ഇതോടൊന്നിച്ച് അയയ്ക്കുന്നതുമായ **അധികാര പത്രം** പൂരിപ്പിച്ച് വികാരി സൂക്ഷിക്കേണ്ടതും, **അസ്സോസിയേഷൻ യോഗം കൂടുന്ന ദിവസം** യോഗസ്ഥലത്ത് ഹാജരാക്കേണ്ടതുമാണ് മേൽപ്പറഞ്ഞ പേര്, അഡ്രസ്, മൊബൈൽ നമ്പർ, ഇ-മെയിൽ എന്നിവ ഈ അധികാര പത്രത്തിലും രേഖപ്പെടുത്തേണ്ടതും, അതോടൊപ്പം പാസ്പോർട്ട് സൈസ് ഫോട്ടോ പതിക്കേണ്ടതുമാണ്.

പള്ളി ഇടവകകളിൽ നിന്ന് ലഭിച്ചിട്ടുള്ള അറിയിപ്പുകളുടെയും മറ്റും അടിസ്ഥാനത്തിലുള്ള പ്രതിനിധികളുടെ ലിസ്റ്റ് (പ്രാഥമിക ലിസ്റ്റ്) നമ്മുടെ അനുമതി വാങ്ങി, അസ്സോസിയേഷൻ സെക്രട്ടറി, **2022 മെയ് 16-ാം തീയതി അസ്സോസിയേഷൻ യോഗസ്ഥലത്തും കാതോലിക്കേറ്റ് ഓഫീസിലും** പ്രസിദ്ധീകരിക്കുന്നതും, ബന്ധപ്പെട്ട പകർപ്പുകൾ മെത്രാസന ഓഫീസിലേക്ക് അയയ്ക്കുന്നതുമാകുന്നു.

പ്രതിനിധികളുടെ തെരഞ്ഞെടുപ്പ് സംബന്ധിച്ചും, പ്രസിദ്ധപ്പെടുത്തുന്ന പ്രതിനിധികളുടെ ലിസ്റ്റ് സംബന്ധിച്ചും, അസ്സോസിയേഷൻ യോഗത്തിൽ നടത്തപ്പെടുന്ന തെരഞ്ഞെടുപ്പുകൾ സംബന്ധിച്ചും മറ്റും പരാതി ഉണ്ടായാൽ അതു കേട്ട് തീരുമാനിക്കുന്നതിന് അഭിവന്ദ്യ ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷനായും, ഫാ. ഏബ്രഹാം കാരാമേൽ, ഡോ. രാജു ഫിലിപ്, അഡ്വ. കുളങ്ങര മാത്യൂസ് കോശി, അഡ്വ. ജോസഫ് ജോൺ എന്നിവർ അംഗങ്ങളുമായി ഒരു ട്രിബ്യൂണലിനെ നിയമാനുസരണം നാം നിയമിച്ച് അധികാരപ്പെടുത്തിയിട്ടുള്ളതാകുന്നു.

പരാതികൾ ട്രിബ്യൂണൽ അദ്ധ്യക്ഷന്റെ പേർക്ക് (കാതോലിക്കേറ്റ് ഓഫീസ്, മുട്ടമ്പലം (വഴി) ദേവലോകം പി. ഒ., കോട്ടയം-686 004) എന്ന വിലാസത്തിൽ അയച്ചു കൊടുക്കുകയോ നേരിട്ട് നൽകുകയോ ചെയ്യേണ്ടതും, ആയത് പ്രതിനിധികളുടെ പ്രാഥമിക ലിസ്റ്റ് പ്രസിദ്ധപ്പെടുത്തി ഏഴ് ദിവസത്തിനകം (2022 മേയ് 23-നകം) കിട്ടിയിരിക്കേണ്ടതുമാകുന്നു. പ്രസ്തുത തീയതിക്കുശേഷം ലഭിക്കുന്ന പരാതികൾ പരിഗണിക്കപ്പെടുന്നതല്ലാത്തതും, പരാതിയുടെ പകർപ്പ് തിരഞ്ഞെടുപ്പ് നടത്തിയ ഇടവക വികാരിക്ക് പരാതിക്കാർ രേഖാമൂലം അയച്ചു കൊടുക്കുകയോ നേരിട്ട് നൽകുകയോ ചെയ്യേണ്ടതും, ആയത് അസൽ പരാതിയിൽ രേഖപ്പെടുത്തേണ്ടതുമാണ് പരാതി വിചാരണയ്ക്കായി 2022 മെയ് മാസം 24, 27, 28 (ചൊവ്വ, വെള്ളി, ശനി) തീയതികളിലും, ജൂൺ മാസം 1-ാം തീയതി ബുധനാഴ്ചയും, ജൂൺ മാസം 24-ാം തീയതി വെള്ളിയാഴ്ചയും പകൽ 9 മണി മുതൽ 5 മണി വരെ കോട്ടയം കാതോലിക്കേറ്റ് അരമനയിൽ വച്ച് ട്രിബ്യൂണൽ കൂടുന്നതാണ് ട്രിബ്യൂണൽ കൈക്കൊള്ളുന്ന തീരുമാനം അന്തിമമായിരിക്കും ട്രിബ്യൂണലിന്റെ നടപടിക്രമം ട്രിബ്യൂണൽ തന്നെ നിശ്ചയിക്കുന്നതാകുന്നു. ട്രിബ്യൂണൽ തീരുമാനത്തിന്റെ അടിസ്ഥാനത്തിൽ ആവശ്യമായ മേൽനടപടികൾ നടത്തി വിവരം അതതു ഇടവക വികാരിമാരെയും മറ്റ് ബന്ധപ്പെട്ടവരെയും ട്രിബ്യൂണലിൽ നിന്ന് ആജ്ഞാനുസരണം അറിയിക്കുന്നതുമാകുന്നു. ട്രിബ്യൂണലിന്റെ തീരുമാനങ്ങൾ അനുസരിച്ച് പ്രസിദ്ധപ്പെടുത്തുന്ന അന്തിമ (ഫൈനൽ) ലിസ്റ്റ് **2022 ജൂലൈ മാസം 4-ാം തീയതി കാതോലിക്കേറ്റ് ഓഫീസിലും, അസ്സോസിയേഷൻ യോഗസ്ഥലത്തും, സഭയുടെ ഔദ്യോഗിക വെബ്സൈറ്റിലും** പ്രസിദ്ധീകരിക്കുന്നതാണ്.

അസ്സോസിയേഷൻ തെരഞ്ഞെടുക്കേണ്ട സ്ഥാനങ്ങളിലേക്കുള്ള നാമനിർദ്ദേശവും മറ്റും 2021 ഡിസംബറിൽ നിലവിൽ വന്ന നടപടിച്ചട്ടങ്ങളിലെ ബന്ധപ്പെട്ട വ്യവസ്ഥകൾ പാലിച്ചുകൊണ്ട് നടത്തപ്പെടുന്നതാണ് വൈദിക ട്രസ്റ്റി, അത്മായ ട്രസ്റ്റി എന്നീ സ്ഥാനങ്ങളിലേക്കുള്ള നാമനിർദ്ദേശ പത്രികകൾ 2022 ജൂൺ മാസം 19-ാം തീയതി മുതൽ നമ്മുടെ കാതോലിക്കേറ്റ് ഓഫീസിൽ നിന്നും ലഭിക്കുന്നതാണ്. ജൂലൈ മാസം 19 ാം തീയതിക്ക് മുമ്പായി പൂരിപ്പിച്ച നാമനിർദ്ദേശ പത്രികകൾ ഓഫീസിൽ സമർപ്പിക്കേണ്ടതാണ്. മെത്രാസനങ്ങളിൽ നിന്നുള്ള മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെ നാമനിർദ്ദേശങ്ങൾ അതാത് മെത്രാസന തലത്തിൽ നടപടിച്ചട്ടപ്രകാരം നടത്തപ്പെടുന്നതാണ്. ട്രിബ്യൂണലിന്റെ സൂക്ഷ്മ പരിശോധനയ്ക്ക് ശേഷം ജൂലൈ 24-ന് നാമനിർദ്ദേശങ്ങൾ അസ്സോസിയേഷൻ യോഗത്തിന്റെ അജണ്ടായിൽ ചേർത്ത് പ്രസിദ്ധീകരിക്കുന്നതാണ്. നാമനിർദ്ദേശങ്ങൾ പിൻവലിക്കാനുള്ള അവസാന തീയതി ജൂലൈ മാസം

26-ാം തീയതി ആയിരിക്കും തുടർന്ന് ജൂലൈ 27-ന് നാമനിർദ്ദേശങ്ങൾ ഉൾപ്പെടെയുള്ള ഫൈനൽ അജണ്ട യോഗസ്ഥലത്തും കാതോലിക്കേറ്റ് ഓഫീസിലും വെബ്സൈറ്റിലും പ്രസിദ്ധീകരിക്കുന്നതാണ്.

നമ്മുടെ അദ്ധ്യക്ഷതയിൽ ഇപ്പോഴുള്ള മാനേജിംഗ് കമ്മറ്റി അംഗങ്ങളും പള്ളി ഇടവകകളിൽ നിന്നും നിയമാനുസരണം തെരഞ്ഞെടുക്കപ്പെടുന്ന പ്രതിനിധികളും, ഈ കൽപ്പന അനുസരിച്ച് കൂടുന്ന അസ്സോസിയേഷൻ യോഗത്തിൽ സംബന്ധിക്കുന്നതിന് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാ ഭരണഘടനപ്രകാരം അർഹതയുള്ള അംഗങ്ങളായിരിക്കും. എന്നാൽ മാനേജിംഗ് കമ്മറ്റിയിലെ നോമിനേറ്റു ചെയ്യപ്പെട്ടിട്ടുള്ള അംഗങ്ങൾക്ക് അസ്സോസിയേഷൻ തെരഞ്ഞെടുക്കേണ്ട ഏതെങ്കിലും സ്ഥാനത്തേയ്ക്കുള്ള തെരഞ്ഞെടുപ്പിൽ വോട്ട് ചെയ്യുന്നതിന് അവകാശമുണ്ടായിരിക്കുകയില്ല.

അസ്സോസിയേഷൻ യോഗത്തിൽ സംബന്ധിക്കുന്നതിന് അർഹതയുള്ള പള്ളി ഇടവക പ്രതിനിധികളെ, ആലോചനാ വിഷയങ്ങൾ സംബന്ധിച്ച് അഭിപ്രായം പറയുന്നതിനും, വേണ്ടി വന്നാൽ വോട്ട് ചെയ്യുന്നതിനുമായി പള്ളിച്ചെലവിൽ അയയ്ക്കേണ്ടതാണ്. യോഗത്തിൽ സംബന്ധിക്കുന്നതിന് അർഹതയുള്ളവർ നിശ്ചിത അധികാരപത്രം സഹിതം യോഗസ്ഥലത്ത് യോഗദിവസം രാവിലെ 9 മണി മുതൽ 12 മണി വരെയുള്ള സമയത്ത് ഹാജരായി രജിസ്ട്രേഷൻ കൗണ്ടറിൽ അധികാരപത്രം ഏൽപിച്ച്, ഹാജർ പുസ്തകത്തിൽ ഒപ്പിട്ട്, യോഗസ്ഥലത്ത് പ്രവേശിക്കുന്നതിനുള്ള ബാഡ്ജുകൾ വാങ്ങേണ്ടതും, യോഗത്തിന് അരമണിക്കൂർ മുമ്പ് അവരവർക്ക് നിശ്ചയിച്ചിട്ടുള്ള സീറ്റുകളിൽ ഇരിക്കേണ്ടതുമാകുന്നു. ആവശ്യമെങ്കിൽ, പ്രതിനിധികളെ തിരിച്ചറിയുന്നതിന് വികാരിയോ, മറ്റ് വൈദികരോ സ്ഥലത്ത് വച്ച് നേരിട്ട് സാക്ഷ്യം കൊടുക്കേണ്ടതാണ്.

അസ്സോസിയേഷൻ യോഗത്തിൽ അദ്ധ്യക്ഷത വഹിക്കുന്നതിനോ, യോഗാരംഭത്തിനു ശേഷം തുടർന്ന് യോ ഗം നടത്തിക്കൊണ്ടു പോകുന്നതിനോ, വൈസ് പ്രസിഡന്റുമാരിൽ ആരെയെങ്കിലും നിയോഗിക്കുന്നതിന് നമുക്ക് സ്വാതന്ത്ര്യം ഉണ്ടായിരിക്കുന്നതാകുന്നു. അസ്സോസിയേഷൻ യോഗം സംബന്ധിച്ച ക്രമീകരണങ്ങളെപ്പറ്റിയോ യോഗനടപടികളെപ്പറ്റിയോ നാം നേരിട്ടോ, കാതോലിക്കേറ്റ് ഓഫീസ് മുഖാന്തിരമോ, അപ്പോഴപ്പോൾ പ്രസിദ്ധപ്പെടുത്തുന്ന നിർദ്ദേശങ്ങൾ അനുസരിച്ച് ബന്ധപ്പെട്ടവർ പ്രവർത്തിക്കേണ്ടതുമാകുന്നു. ഏതെങ്കിലും പ്രതിസന്ധി മൂലം യോഗസ്ഥലത്ത് എല്ലാവർക്കും ഒരുമിച്ച് ചേരുവാൻ സാധ്യമാകാതെ വന്നാൽ, ആവശ്യമെങ്കിൽ അനുയോ ജ്യമായ സാങ്കേതിക സംവിധാനങ്ങൾ പ്രയോജനപ്പെടുത്തിക്കൊണ്ട് സുതാര്യമായും നിയമാനുസൃതമായും യോ ഗം ചേരുന്നതിനും, വോട്ടെടുപ്പ്, വോട്ടെണ്ണൽ എന്നിവയ്ക്കുമുള്ള ക്രമീകരണം 2021 ഡിസംബറിലെ അസ്സോസിയേഷൻ നടപടിച്ചട്ടം ഭാഗം 6, X (8) വകുപ്പു പ്രകാരം നാം ചെയ്യുന്നതാണ്. ആയത് സംബന്ധിച്ച വിശദാംശങ്ങൾ നാമോ അല്ലെങ്കിൽ നാം വൈസ് പ്രസിഡന്റുമാരിൽ ഒരാളെ മേൽപ്രകാരം നിയോഗിച്ചിരുന്നാൽ അദ്ദേഹമോ പ്രഖ്യാപിക്കുന്നതും, അപ്രകാരമുള്ള ക്രമീകരണങ്ങൾ അപ്പോഴപ്പോൾ നിശ്ചയിച്ച് നിങ്ങളെ അറിയിക്കുന്നതുമായി രിക്കും.

ഈ കൽപന സഭയിലെ എല്ലാ ഇടവക പള്ളികളുടെയും സഭാംഗങ്ങളുടെയും മറ്റും അറിവിലേക്കും, ഇതിൽ നിർദ്ദേശിക്കുന്ന പ്രകാരമുള്ള നടപടികൾക്കുമായി **2022 ഏപ്രിൽ മാസം 1-ാം തീയതിയിലെ** പ്രമുഖ മലയാള ദിനപ്പത്രങ്ങളിലും, സഭയുടെ ഔദ്യോഗിക മാസികയായ 'മലങ്കരസഭ' മാസിക, ഔദ്യോഗിക വെബ്സൈറ്റായ www mosc.in എന്നിവയിലും പ്രസിദ്ധീകരിക്കുന്നതാണ്.

അസ്സോസിയേഷൻ യോഗത്തിൽ സംബന്ധിക്കുന്നതിന് അർഹതയുള്ള അംഗങ്ങൾക്ക് ഈ കൽപനയുടെ ഓരോ പകർപ്പ് നമ്മുടെ ഫാസിമിലി ഒപ്പോടുകൂടി അയയ്ക്കുന്നതും അത് 2022 ഓഗസ്റ്റ് മാസം 04-ാം തീയതി കൂടുന്ന അസ്സോസിയേഷൻ യോഗം സംബന്ധിച്ച അറിയിപ്പായി പരിഗണിക്കേണ്ടതുമാകുന്നു ഈ കൽപന പ്രകാരം കൂടുന്ന അസ്സോസിയേഷൻ യോഗം സംബന്ധിച്ചോ, മേൽപ്രസ്താവിച്ച നടപടിക്രമം സംബന്ധിച്ചോ, ഇവയിൽപ്പെടാത്തതായി അസ്സോസിയേഷൻ യോഗനടത്തിപ്പിന് അതതു സമയത്ത് ആവശ്യമായി വരുന്ന ഏതെങ്കിലും കാര്യങ്ങൾ സംബന്ധിച്ചോ, അസ്സോസിയേഷൻ യോഗത്തിൽ വച്ചോ അതിനു മുമ്പോ അപ്പോഴപ്പോൾ യുക്തമായ തീരുമാനങ്ങൾ ചെയ്യുന്നതിന് നമുക്ക് അധികാരമുണ്ടായിരിക്കുന്നതാണ് അസ്സോസിയേഷൻ യോഗത്തിന്റെ നടപടിക്രമങ്ങളും ക്രമീകരണങ്ങളും സംബന്ധിച്ച ചില പ്രധാന വിവരങ്ങൾ ഇതോടൊന്നിച്ച് അയയ്ക്കുന്നു. കൂടുതൽ വിവരങ്ങൾ നമ്മുടെ കാതോലിക്കേറ്റ് ഓഫീസിൽ നിന്നും യഥാസമയം ലഭിക്കുന്നതാണ്.

ശേഷം പിന്നാലെ, സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും, നിങ്ങളേവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയത് ദൈവമാതാവായ പരിശുദ്ധ കന്യക മറിയാം അമ്മയുടെയും ഇന്ത്യയുടെ കാവൽപിതാവായ മാർത്തോമ്മാ ശ്ലീഹായുടെയും നമ്മുടെ പരിശുദ്ധ പിതാക്കൻമാരായ യൽദോ മാർ ബസേലിയോസിന്റെയും മാർ ഗ്രീഗോറിയോസിന്റെയും മാർ ദീവന്നാസിയോസിന്റെയും ശേഷം സകല ശുദ്ധിമാന്മാരുടേയും ശുദ്ധിമതികളുടേയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ..... . . .

**ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ**

2022 മാർച്ച് മാസം 31-ാം തീയതി
കോട്ടയം കാതോലിക്കേറ്റ് അരമനയിൽ നിന്നും

പകർപ്പ്
1. നിലവിലുള്ള മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ മാനേജിംഗ് കമ്മറ്റി അംഗങ്ങൾക്ക്
2. പുതുതായി അസ്സോസിയേഷൻ അംഗങ്ങളായി തെരഞ്ഞെടുക്കപ്പെടുന്ന പള്ളി ഇടവക പ്രതിപുരുഷന്മാർക്ക് (അന്തിമ ലിസ്റ്റ് പ്രസിദ്ധപ്പെടുത്തിയ ശേഷം)



അസി. വികാരി, സെ. തോമസ് ഓർത്തഡോക്സ് ചർച്ച്, ഫിലാഡൽഫിയ

2022 ഏപ്രിൽ 10
**ഓശാനാ ഞായർ**
യോഹ. 12.1219, ലൂക്കോ. 19.2840, മർക്കോ. 11.118

**1. ഏല്പിച്ച ഉത്തരവാദിത്വം വിശ്വസ്തതയോടെ പൂർത്തിയാക്കുക**

യേശു രണ്ടു ശിഷ്യന്മാരെ കെട്ടിയിരിക്കുന്ന കഴുതക്കുട്ടിയെ അഴിച്ചുകൊണ്ടുവരാൻ കല്പിച്ചു. അവർ ആ ദൗത്യത്തെ ഏല്പിച്ചതുപോലെ പൂർണ വിശ്വസ്തതയോടെ നിർവഹിച്ചു. ദൈവം നമ്മേ ഏല്പിച്ച ഉത്തരവാദിത്തങ്ങൾ എത്ര ചെറിയതായാലും അത് വിശ്വസ്തതയോടെ പൂർത്തിയാക്കണ ണം. 'അത്യല്പത്തിൽ വിശ്വസ്തനായവൻ അധികത്തിലും വിശ്വസ്തൻ' (ലൂക്കോസ് 16:10). 'എല്ലാവർക്കും വലിയ കാര്യങ്ങൾ ചെയ്യാൻ പറ്റില്ല, പക്ഷെ നാം ചെറിയകാര്യങ്ങൾ വലിയ സ്നേഹത്തോടെ ചെയ്യണം' എന്ന് മദർ തെരേസ ഓർമിപ്പിച്ചു. സാധാരണ മനുഷ്യരുടെ സ്നേഹം നിറഞ്ഞ ചെറിയ കാര്യങ്ങൾക്ക് വലിയ ശക്തിയുണ്ട്. 'ക്രിസ്തുവിന്റെ ശരീരത്തിന്റെ (സഭ) ആത്മികവർദ്ധനയിൽ 'എല്ലാവർക്കും പങ്കുണ്ട് (എഫെസ്യ 4:13; cf. 1 കൊരിന്ത്യ 12:27-31).

**2. വിജയം അവകാശപ്പെടുക.**

ഹോശാന പെരുന്നാളിന്റെ കുരുത്തോല ക്രിസ്തു നൽകുന്ന വിജയത്തിന്റെ പ്രതീകമാണ്. ഹോശാന എന്ന എബ്രായ വാക്ക് 'ഇപ്പോൾ രക്ഷിക്കണമേ' എന്ന അർത്ഥത്തിൽ 118—ാം സങ്കീർത്തനത്തിൽ ഉപയോഗിക്കുന്നു (സങ്കീ. 118:25-26). യേശു യെരുശലേമിലേക്കു പ്രവേശിക്കുമ്പോൾ ഈ വാക്ക് ജയത്തിന്റെ ആർപ്പുവിളി ആണ്. സങ്കീർത്തനത്തിൽ പ്രതീക്ഷിച്ചിരുന്ന മിശിഹായുടെ വരവായി യേശു യെരുശലേമിലേക്കു പ്രവേശിക്കുന്നത് കണ്ടത്. 'ഇപ്പോൾ രക്ഷിക്കണമേ' എന്ന പഴയനിയമത്തിലെ യാചന, 'രക്ഷ വന്നു' എന്ന വിജയത്തിന്റെ ഘോഷഗാനമായി മാറി. ആരാധനയിൽ കുരുത്തോല പിടിച്ചു നിൽക്കുമ്പോൾ സ്വർഗ്ഗസിംഹാസനത്തിനും കുഞ്ഞാടിനും മുമ്പാകെ നില്ക്കുന്നവരോട് നാമും ചേരുകയാണ് (വെളി. 7:9). രക്ഷയുടെ ഈ വിജയത്തിൽ നമ്മുക്ക് നിലനിൽക്കാം.

**3. ക്രിസ്തുവിന്റെ രാജ്യത്തിലെ പൗരന്മാരായി നാം ജീവിക്കണം.**

'വരുന്നതായ രാജ്യം, നമ്മുടെ പിതാവായ ദാവീദിന്റെ രാജ്യം വാഴ്ത്തപ്പെടുമാറാകട്ടെ' എന്നതിൽ സൂചിപ്പിച്ച രാജ്യം ദൈവരാജ്യമാണ്. ദാവീദാത്മജനായ യേശു നിത്യമായി നിലനിൽക്കാനുള്ള ദാവീദിന്റെ സിംഹാസനം സ്ഥാപിച്ചു (2 ശമുവേൽ 7:8). ഇത് മേലുള്ള യെരുശലേമിലെ സ്വർഗ്ഗീയ സിംഹാസനമാണ്. 'നമ്മുടെ പൌരത്വമോ സ്വർഗ്ഗത്തിൽ ആകുന്നു; അവിടെ നിന്നു കർത്താവായ യേശുക്രിസ്തു രക്ഷിതാവായി വരും എന്നു നാം കാത്തിരിക്കുന്നു' (ഫിലിപ്പിയർ 3:20). സ്വർഗ്ഗീയ രാജ്യത്തിലെ പൗരന്റെ പെരുമാറ്റമുണ്ടാകട്ടെ. (എഫെസ്യ 2:14)

2022 ഏപ്രിൽ 17
**ഉയിർപ്പ് ഞായർ**
മർക്കോ. 16:1-8, യോഹ 13, 14, 15, 17

**1. ദൈവത്തിൽ ആശ്രയിച്ചു ഭയത്തെ കീഴടക്കാം**

ക്രിസ്തു ക്രൂശിക്കപ്പെട്ടപ്പോൾ ശിഷ്യന്മാർ ഭയപ്പെട്ടു ഓടിപ്പോയി. ഉയർപ്പിന്റെ ദിവസവും അവർ അടച്ചുപൂട്ടിയ മുറിയിൽ 'യെഹൂദന്മാരെ പേടിച്ചു' ഇരുന്നു (20:19). പക്ഷെ ക്രിസ്തു അവരുടെയിടയിൽ പ്രത്യക്ഷപെട്ടു അവരെ ധൈര്യപ്പെടുത്തി. പുനരുത്ഥാനം മനുഷ്യഭീതിയെ കീഴടക്കി. 'നീ ഭയപ്പെടേണ്ടാ; ഞാൻ നിന്നോടുകൂടെ ഉണ്ടു' (യെശയ്യാ 41:10) എന്ന് പറഞ്ഞ ദൈവം മനുഷ്യനായി മരണത്തെ തോൽപ്പിച്ച് 'ഞാനോ ലോകാവസാനത്തോളം എല്ലാനാളും നിങ്ങളോടുകൂടെ ഉണ്ടു' (മത്തായി 28:20) എന്ന് ഉറപ്പ് നൽകുന്നു. (ഫിലിപ്പിയർ 4:6, റോമർ 8:15; സദൃശ്യവാക്യങ്ങൾ 3:5)

**2. നമ്മുടെ ആനന്ദത്തിന്റെ ഉറവിടം ക്രിസ്തുവിന്റെ ഉയർപ്പാണ്.**

ക്രിസ്തീയ ആനന്ദം ലൗകീക സന്തോഷത്തിൽ നിന്ന് വ്യത്യസ്തമാണ്. പുനരുത്ഥാനത്തിന്റെ സദ്വാർത്ത കേട്ട സ്ത്രീകൾ 'മഹാസന്തോഷത്തോടെയാണ്' (മത്തായി 28:8) കല്ലറയിൽനിന്നു പോയത്. ഈ ആനന്ദത്തെ പറ്റി ശിഷ്യന്മാർക്ക് ഉറപ്പു നൽകിയിരുന്നു: 'നിങ്ങളുടെ ഹൃദയം സന്തോഷിക്കും; നിങ്ങളുടെ സന്തോഷം ആരും നിങ്ങളിൽ നിന്നു എടുത്തുകളകയില്ല' (യോഹന്നാൻ 16:22). പുനരുത്ഥാനത്തിന്റെ ജനമാണ് നാം, മരണത്തിന്റെയും നിരാശയുടെയും ജനമല്ല. (റോമർ 14:7, 15:13; സങ്കീർത്തനങ്ങൾ 30:5; യെശയ്യാ 55:12)

**3. ക്രിസ്തുവിന്റെ ഉയർപ്പ് നമ്മേ ആന്തരീക പരിവർത്തനത്തിലേക്ക് നയിക്കണം.** പുതിയ സൃഷ്ടിയുടെ ആരംഭമായ ഉത്ഥാനം ചെയ്ത ക്രിസ്തു ആ പുതിയ ജീവനിലേക്കു നമ്മെ ക്ഷണിക്കുന്നു. അതുകൊണ്ടാണ് ആദിമ സഭയിൽ ഉയർപ്പ് പെരുന്നാളിൽ മാമോദീസ നടത്തിയത്. ആന്തരീക രൂപാന്തരത്തോടുകൂടെ പുതിയ ജീവനിലേക്കു പ്രവേശിക്കുവാനാണ്. 'നാം എല്ലാവരും ആത്മാവാകുന്ന കർത്താവിന്റെ ദാനമായി തേജസ്സിന്മേൽ തേജസ്സു പ്രാപിച്ചു അതേ പ്രതിമയായി രൂപാന്തരപ്പെടുന്നു' (2 കൊരിന്ത്യർ 3:18). 'നിങ്ങൾ പഴയ മനുഷ്യനെ അവന്റെ പ്രവൃത്തികളോടുകൂടെ ഉരിഞ്ഞുകളഞ്ഞു, തന്നെ സൃഷ്ടിച്ചവന്റെ പ്രതിമപ്രകാരം പരിജ്ഞാനത്തിന്നായി പുതുക്കം പ്രാപിക്കുന്ന പുതിയ മനുഷ്യനെ ധരിച്ചിരിക്കുന്നവല്ലോ' (കൊലൊസ്സ്യർ 3:10).

**4. ക്രിസ്തുവിന്റെ ഉയർപ്പ് നമ്മെ സമാധാനത്തിലേക്ക് നയിക്കണം**

പഴയനിയമത്തിൽ പുതിയ യുഗത്തിൽ ആകാശവും ഭൂമിയും ദൈവീക സമാധാനത്താൽ നിറയുമെന്ന പ്രതീക്ഷ ഉണ്ടായിരിന്നു. ഈ സമാധാനത്തെയാണ് ശാലോം എന്ന എബ്രായ വാക്ക് സൂചിപ്പിച്ചതു (യെശയ്യാ 54:10, 60:17; യഹേസ്കേൽ 34:25). ക്രിസ്തുവിന്റെ ഉയർപ്പിൽ കൂടി ഈ പുതിയ യുഗത്തിന്റെ സമാധാനത്തിലേക്കു നമ്മെ പ്രവേശിപ്പിക്കുന്നു. 'സമാധാനം ഞാൻ നിങ്ങൾക്കു തന്നേച്ചുപോകുന്നു; എന്റെ സമാധാനം ഞാൻ നിങ്ങൾക്കു തരുന്നു; ലോകം തരുന്നതുപോലെ അല്ല ഞാൻ നിങ്ങൾക്കു തരുന്നതു' (യോഹന്നാൻ 14.27) എന്ന് ക്രിസ്തു പറയുമ്പോൾ ഈ പുതിയ യുഗത്തിന്റെ സമാധാനത്തെയാണ് സൂചിപ്പിക്കുന്നത്. ഇത് പുതിയ യുഗത്തിന്റെ സമാധാനം ആയതുകൊണ്ടാണ് ഇത് 'സകലബുദ്ധിയേയും കവിയുന്ന ദൈവ സമാധാനം' (ഫിലിപ്പിയർ 4:7) എന്ന് പൗലോസ് അപ്പോസ്തോലൻ വിളിക്കുന്നത്.

(2 കൊരിന്ത്യർ 13:11; ഫിലിപ്പിയർ 4:7; 2 തെസ്സലൊനീക്യർ 3:16)

2022 ഏപ്രിൽ 24

**പുതുഞായർ**

യോഹ. 20:19-29

**1. ക്രിസ്തു പുതിയ സൃഷ്ടിയെ ആരംഭിച്ചു**

ശിഷ്യരുടെ മേൽ ക്രിസ്തു ഊതിയതു (യോഹ 20:22) ആദാമിലേക്കു ജീവശ്വാസം ഊതിയതിനെ ഓർമിപ്പിക്കുന്നു (ഉല്പത്തി 2:7). ഉല്പത്തിയിൽ ദൈവം ഊതി ജീവൻ നൽകി, മാളികയിൽ ക്രിസ്തു ഊതി നിത്യജീവൻ നൽകി. മരണത്തെ കീഴടക്കി ആദ്യഫലമായ ക്രിസ്തു (1 കൊരി. 15:23) നിത്യ ജീവന്റെ ശ്വാസത്തോടെ മരണമില്ലാത്ത നിത്യജീവനിലേക്ക് ശിഷ്യരേയും പ്രവേശിപ്പിച്ചു. ഹെവോറൊ ദിനങ്ങൾ ഈ പുതിയ സൃഷ്ടിയെ സൂചിപ്പിക്കുന്നു. നമ്മക്ക് പുതിയ സൃഷ്ടിയായി പഴയതിനെ ഉപേക്ഷിച്ചു ജീവിക്കാം (2 കൊരി. 5:17). 'ഞങ്ങളിൽ വെടിപ്പുള്ള ഹൃദയവും ശുഭ്രമായ ആത്മാവും സദാ പുതുതായി നീ സൃഷ്ടിക്കണമെന്നു നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു' എന്ന് നമ്മുക്ക് പ്രാർത്ഥിക്കാം (പുതു ഞായറാഴ്ച്ച സന്ധ്യ സെദറാ) (cf. എബ്രായ. 10:20; 1 പത്രോസ് 1:3)

**2. ക്രിസ്തുവിന്റെ പുനരുത്ഥാനത്തിന്റെ ശക്തിയെ അറിയണം.**

ലോകത്തെ ഏറ്റവും വലിയ ശക്തിയുടെ ഉറവിടമാണ് ക്രിസ്തുവിന്റെ പുനരുത്ഥാനം. ക്രിസ്തുവിന്റെ പുനരുത്ഥാനത്തിന്റെ ശക്തിയെ നമ്മുക്ക് അനുഭവിച്ചറിയാമെന്നു പൗലോസ് ശ്ലീഹ പഠിപ്പിച്ചു (ഫിലി. 3:10). ഈ ശക്തിയും പെന്തിക്കോസ്തിയിൽ ലഭിച്ച പരിശുദ്ധാത്മാവിന്റെ ശക്തിയും (അപ്പൊ. 1:8) ഒരേ ദൈവീക ശക്തിയാണ്. 'ഒടുവിൽ കർത്താവിലും അവന്റെ അമിത ബലത്തിലും ശക്തിപ്പെടുവിൻ' (എഫെസ്യർ 6:10) എന്നുള്ള സന്ദേശം നമ്മിൽ നിവർത്തിയാവട്ടെ. ( 2 തിമൊ. 1:7; 2 കൊരി. 12:9; റോമർ 1:16, 15:13)

**3. വിശ്വാസികൾ ലോകത്തിൽ ക്രിസ്തുവിന്റെ സാക്ഷികളാകണം.**

'പിതാവു എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയയ്ക്കുന്നു എന്നു പറഞ്ഞു' (20:21). യേശു പുനരുത്ഥാനത്തിനു ശേഷം അപ്പോസ്തോലന്മാരെ അധികാരമേല്പിച്ചു സുവിശേഷവേലയ്ക്കായി ചുമതലപ്പെടുത്തി (cf. മത്തായി 28:18-19; മർക്കോസ് 28:18-19; ലൂക്കോ. 24:46-49). ഈ ചുമതല നമ്മുക്കെല്ലാവർക്കുമുണ്ട്. യേശുവിന്റെ ശിഷ്യരാകുന്ന നമ്മുടെ സുവിശേഷ ദൗത്യത്തെ നിർവഹിക്കുമ്പോൾ ക്രിസ്തുവിന്റെ സാന്നിധ്യം പ്രകടമാകും. ഇതുകൊണ്ടാണ് വിശ്വാസിയുടെ ജീവിതത്തെ അഞ്ചാമത്തെ സുവിശേഷമെന്ന് വിളിക്കുന്നത്. 'എപ്പോഴും സുവിശേഷം പ്രഖ്യാപിക്കുക, ആവശ്യമുള്ളപ്പോൾ വാക്കുകൾ ഉപയോഗിക്ക' എന്ന് അസിസിയിലെ ഫ്രാൻസിസിന്റെ വാക്കുകൾ ഓർക്കണം.

**4. ക്രിസ്തു നമ്മുടെ വിശ്വാസത്തെ ഉറപ്പിക്കുന്നു.**

അടച്ചിട്ടിരുന്ന വാതിലുകൾ വഴി ശിഷ്യന്മാരുടെ പക്കൽ വന്നു ക്രിസ്തു തോമാശ്ലീഹായുടെ വിശ്വാസം ഉറപ്പിച്ചു. 'കർത്താവേ, ഞാൻ വിശ്വസിക്കുന്നു; എന്റെ അവിശ്വാസത്തിനു സഹായിക്കേണമേ' എന്നു നമ്മുക്കും പറയാം (മർക്കൊസ് 9:24). എന്റെ കർത്താവും എന്റെ ദൈവവുമേ എന്ന അതി ശ്രേഷ്ഠമായ വിശ്വാസ പ്രഖ്യാപനത്തോടെ ക്രിസ്തുവിലുള്ള വിശ്വാസത്തെ ഉറപ്പിക്കാം. ദിനം തോറും വിശ്വാസം വർധിച്ചുവരട്ടെ (2 തെസ്സലൊനീക്യർ 1:3 ). (cf. ലൂക്കോസ് 17:5)

2022 മെയ് 1

**പുതുഞായറാഴ്ചയ്ക്കു ശേഷം ഒന്നാം ഞായർ**

യോഹ. 21:1-14

**1. ആത്മീക ഭക്ഷണമായ വിശുദ്ധ കുർബാന അനുഭവിക്കണം**

തിബെറിയോസ് കടൽത്തീരത്തു വച്ച് തീക്കനലുകൾക്കു മേൽ തയ്യാറാക്കിയ ആഹാരം വിശുദ്ധ കുർബാനയെ സൂചിപ്പിക്കുന്നു. വിശുദ്ധ യോഹന്നാന്റെ സുവിശേഷത്തിൽ ഈ കടൽത്തീരത്തു മുമ്പ് യേശു അപ്പമെടുത്തു സ്തോത്രംചെയ്തു (eucharisteꞔn) (6:11). തീക്കനലും വിശുദ്ധ കുർബാനയെ സൂചിപ്പിക്കുന്നു (യെശയ്യാ 6:6; 1 രാജാക്കന്മാർ 19:6). 'രണ്ടു മെഴുകുതിരികൾ ഉരുക്കി ഒരു മെഴുകാവുന്നതുപൊലെ, യേശു വിന്റെ ശരീര-രക്തങ്ങൾ അനു ഭവിക്കുന്നവൻ അവനോടുകൂടെ യോജിക്കുന്നു, അങ്ങനെ ആത്മാവ് ക്രിസ്തുവിലും, ക്രിസ്തു അവനിലുമെന്നു കാണുന്നു' എന്ന് യെരുശലേമിലെ വിശുദ്ധ കൂറിലോസ് പറയുന്നു. പുനരുത്ഥാനത്തിനു ശേഷമുള്ള സുവിശേഷ ഭാഗങ്ങളിൽ വിശുദ്ധ കുർബാനയെപ്പറ്റി പലപ്പോഴും പ്രതിപാദിക്കുന്നു. വിശുദ്ധ കുർബാനയിൽകൂടി യേശുവിന്റെ സാന്നിദ്ധ്യം സഭയിൽ നിലനില്ക്കുന്നുവെന്ന് ഇത് കാണിക്കുന്നു.

**2. ദൈവമില്ലാതെ പ്രവർത്തിക്കുന്നത് വ്യർത്ഥതയാണ്**

ശിഷ്യന്മാർ അവരുടെ സുവിശേഷ ഉത്തരവാദിത്തം ഉപേക്ഷിച്ചു മീൻപിടിക്കാൻ പോയി. പക്ഷെ അവരുടെ പ്രയത്നം ഫലശൂന്യമായിരുന്നു. ക്രിസ്തു പ്രത്യക്ഷപ്പെട്ട് കല്പിച്ചത് അനുസരിച്ചപ്പോൾ അവരുടെ അധ്വാനത്തിന് ഫലം ലഭിച്ചു. 'യഹോവ വീടു പണിയാതിരുന്നാൽ പണിയുന്നവർ വൃഥാ അദ്ധ്വാനിക്കുന്നു' (സങ്കീർത്തനങ്ങൾ 127:1; cf. ലേവ്യ 26:18-20). ദൈവിക കാര്യങ്ങൾ ചെയ്യുമ്പോൾ നമ്മിൽ ദൈവകൃപയാണ് പ്രവർത്തിക്കുന്നത് (1 കൊരിന്ത്യർ 15:10). മനുഷ്യ ഇച്ഛയും ദൈവകൃപയും തമ്മിലുള്ള കൂട്ട് പ്രവർത്തനത്തെ synergy എന്നുള്ള വാക്കിൽ ഓർത്തഡോക്സ് ആത്മീകത സൂചിപ്പിക്കുന്നു. (1 കൊരിന്ത്യർ 3:6; 2 കൊരിന്ത്യർ 3:5)

**3. സഭയുടെ പ്രേഷിതദൗത്യത്തിൽ നമ്മുടെ പങ്കു കണ്ടെത്തണം**

'നൂറ്റമ്പത്തുമൂന്നു വലിയ മീൻ നിറഞ്ഞ വല' (21:11) സഭയുടെ പ്രേഷിതദൗത്യത്തെ സൂചിപ്പിക്കുന്നു. നൂറ്റമ്പത്തുമൂന്നു തരത്തിലുള്ള മത്സ്യം കടലിൽ ഉണ്ടെന്നുള്ള ചിന്തയുടെ അടിസ്ഥാനത്തിൽ, ലോകത്തെ മുഴുവനും ഉൾക്കൊള്ളേണ്ട സഭയുടെ ഉത്തരവാദിത്തം സൂചിപ്പിക്കുന്നു. സഭ മനുഷ്യാവതാരത്തിന്റെ തുടർച്ചയാണ്. 'പിതാവു എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയക്കുന്നു എന്നു' (20:21) നാം കഴിഞ്ഞ ഞായറാഴ്ച കേട്ടു. പുനരുത്ഥാനത്തിനു ശേഷം പ്രത്യക്ഷപെട്ടപ്പോളെല്ലാം ഈ പ്രേഷിതദൗത്യത്തെ പഠിപ്പിച്ചു. സഭയുടെ ഈ ധർമ്മം നിറവേറ്റപ്പെടുന്നത് സഭയുടെ വിശ്വാസികളായ നമ്മിൽ കൂടെയാണ്. ○

24

**പുതിയ നിയമപഠനം**

**ഫാ. ഡോ. റജി മാത്യു**

(ഓർത്തഡോക്സ് സെമിനാരി)



# ഉത്ഥിതനായ ക്രിസ്തു
## (മത്തായി 28)

വി. മത്തായിയുടെ സുവിശേഷത്തിൽ ഒന്നും രണ്ടും അധ്യായങ്ങൾ ഗ്രന്ഥത്തിലേക്കുള്ള പ്രവേശിക (Prologue) ആണെങ്കിൽ 28-ാം അധ്യായം അതിന്റെ ഉപസംഹാരം (Epilogue) ആണ്. പ്രാരംഭത്തിൽ സൂചിപ്പിക്കുന്ന പല ദൈവശാസ്ത്ര വിഷയങ്ങളും ഉപസംഹാരത്തിൽ പരാമർശിക്കുന്നുണ്ട് 28-ാം അധ്യായത്തിലെ വിവരണങ്ങളെ മൂന്ന് ഉപവിഭാഗങ്ങളായി തരംതിരിക്കാം. (a) ഉത്ഥിതനായ ക്രിസ്തു സ്ത്രീകൾക്ക് പ്രത്യക്ഷപ്പെടുന്നത് (മത്താ. 28:1-10; (b) യഹൂദ നേതാക്കന്മാരുടെ ഗൂഢാലോചന (മത്താ. 28:11-15); (c) യേശുക്രിസ്തുവിന്റെ അന്ത്യപ്രഭാഷണം (മത്താ. 28:16-26). ഇനി നമുക്ക് ഇവ ഓരോന്നും വിശദമായി പരിശോധിയ്ക്കാം.

**a) ഉത്ഥിതനായ ക്രിസ്തു സ്ത്രീകൾക്ക് പ്രത്യക്ഷപ്പെടുന്നു** (മത്താ. 28:1-10)

ക്രിസ്തുവിന്റെ കബർ അടച്ചപ്പോൾ അതിനുമുമ്പിലിരുന്ന രണ്ടു സ്ത്രീകൾ (മത്താ. 27:61) ശാബതിന്റെ പിറ്റേന്ന്-അതായത് ആഴ്ചവട്ടത്തിന്റെ ഒന്നാം നാൾ കബർ സന്ദർശിക്കുന്നതാണ് ഒന്നാം രംഗം. സുവിശേഷത്തിന്റെ തുടക്കത്തിലെപ്പോലെ ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിൽ സ്ത്രീകൾക്കുള്ള പ്രാധാന്യം ഇവിടെയും നാം കാണുന്നു. ഇവിടെ പേരുപറയപ്പെടുന്ന മഗ്ദലക്കാരത്തി മറിയാമും, മറ്റേ മറിയാമും കൂടാതെ ശലോമിയുടെയും പേര് വി മർക്കോസ് രേഖപ്പെടുത്തുന്നുണ്ട്. അതിലുപരിയായി "മറ്റേ" മറിയാം യാക്കോബിന്റെ മാതാവാണെന്നും അദ്ദേഹം പറയുന്നു. വി. ലൂക്കോസ് സ്ത്രീകളുടെ എണ്ണമോ, പേരുകളോ ഒന്നും പറയുന്നില്ല; അവർ ഗലീലക്കാരാണെന്നു മാത്രം പറയുന്നു (ലൂക്കോ 23:55) ഉത്ഥിതനായ ക്രിസ്തുവിന്റെ പ്രത്യക്ഷപ്പെടലുകളുടെ ധാരാളം വിവരണങ്ങൾ പറയുന്ന വി. യോഹന്നാൻ ശ്ലീഹാ മഗ്ദലനമറിയത്തിന്റെ കാര്യം മാത്രമാണ് സ്ത്രീകളുടെ കൂട്ടത്തിൽ പറയുന്നത് (യോഹ. 20:1). കല്ലറയുടെ വാതില്ക്കൽ കരഞ്ഞുകൊണ്ടിരിക്കുന്ന മഗ്ദലനമറിയം രണ്ട് മാലാഖമാരെ കണ്ടതായും (അവരിലൊരാൾ തലയ്ക്കലും മറ്റെയാൾ കാല്ക്കലും) അവിടെ നാം വായിക്കുന്നു (യോഹ. 20:12). ക്രിസ്തുവിനെ തോട്ടക്കാരന്റെ രൂപത്തിലാണ് അവർ പിന്നീടു കണ്ടത്. മഗ്ദലന മറിയം യേശുവിനെ സാമ്പത്തികമായി സഹായിച്ച സ്ത്രീകളിൽ ഒരുവളും നേരത്തെ ഏഴുഭൂതങ്ങൾ ബാധിച്ചവളുമായിരുന്നു (ലൂക്കോ. 8:2-3) അപ്പോക്രിഫൽ ഗ്രന്ഥങ്ങളായ Gospel of Thomas, Gospel of Philip, Gospel of Mary എന്നീ ഗ്രന്ഥങ്ങളിൽ മഗ്ദലനമറിയത്തിന്റെ പ്രാധാന്യം എടുത്തുകാട്ടുന്നുണ്ട്. യേശുവിന്റെ പുനരുത്ഥാനത്തിന്റെ ഒന്നാം സാക്ഷിയെന്ന നിലയിൽ പുരാതന സഭ മറിയത്തെ Apostle to the Apostles എന്നാണ് വിളിച്ചിരുന്നത് എന്നാൽ നോവലിസ്റ്റായ Dan Brown പറയുന്ന സാങ്കല്പിക കഥകൾക്ക് വേദപുസ്തകപരമോ പരിത്രപരമോ ആയ തെളിവുകൾ ഇല്ലായെന്നതും ഓർമ്മിക്കേണ്ടതുണ്ട് ഏതായിരുന്നാലും യേശു പ്രത്യക്ഷപ്പെട്ടത് ഞായറാഴ്ചയാണെന്നുള്ളതും, സ്ത്രീകളുടെ സന്ദർശനസമയം വലിയൊരു ഭൂകമ്പമുണ്ടായതായും വി. മത്തായി ശ്ലീഹാ എടുത്തു പറയുന്നു (മത്താ. 28:2). യേശുവിന്റെ കുരിശുമരണസമയവും ഒരു ഭൂകമ്പമുണ്ടായതായി ഒന്നാം സുവിശേഷകൻ പറയുന്നുണ്ട് (മത്താ. 27:51). അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം പ്രകൃതിയും, മാലാഖമാരും ദിവ്യസന്ദേശവാഹകരാണെന്നുള്ളതും ഇത്തരുണത്തിൽ പ്രസ്താവ്യമാണ്

**b) യഹൂദ നേതാക്കന്മാരുടെ ഗൂഢാലോചന** (മത്താ. 28:11-15) : യേശുവിന്റെ കുരിശുമരണത്തിലെ പ്രധാന വില്ലന്മാരായ പ്രധാന പുരോഹിതന്മാരും യഹൂദമതമേധാവികളും തങ്ങളുടെ പ്രവർത്തനം നിർത്തിവച്ചിട്ടില്ലായെന്നുള്ളതാണ് ഈ ഭാഗത്തു നാം കാണുന്നത് (മത്താ. 27:20, 41). അവർ കല്ലറ കാത്തുകൊണ്ടിരുന്നവർക്ക് കൈക്കൂലി കൊടുത്തുകൊണ്ടാണ് പുതിയ ആരോപണ മുന്നയിക്കുന്നത് യേശുവിന്റെ മൃതശരീരം തന്റെ ശിഷ്യന്മാർ മോഷ്ടിച്ചുകൊണ്ടുപോയി എന്നതാണ് പുതിയ വാദം യേശുവിന്റെ ജനനം മുതൽ തന്നെ ഇല്ലാതാക്കുവാൻ ശ്രമിക്കുന്ന ഇക്കൂട്ടർ (മത്താ. 2:4) അന്ന് ഹെരോദാവിന് ഉപദേശം നൽകിയതനുസരിച്ചാവാം ശിശുവധമെന്ന ആശയം ഉടലെടുത്തതു തന്നെ.

**c) യേശുക്രിസ്തുവിന്റെ അന്ത്യപ്രഭാഷണം** (മത്താ. 28:16-20): The Great Commission എന്നറിയപ്പെടുന്ന ഈ വേദഭാഗത്തിൽ ഒന്നാം സുവിശേഷത്തിന്റെ ദൈവശാസ്ത്രത്തിന്റെ സംക്ഷിപ്ത രൂപമാണ് നൽകിയിരിക്കുന്നത്. ഇസ്കര്യോത്താ യൂദാ ഒഴികെയുള്ള ശിഷ്യന്മാർ അടച്ചിട്ട മുറിയിൽ ഇരിക്കുമ്പോൾ ഉത്ഥിതനായ ക്രിസ്തു പ്രത്യക്ഷപ്പെടുന്നത് നാം യോഹന്നാന്റെ സുവിശേഷത്തിൽ കാണുന്നു (യോഹ. 20:19 23, 24 28). ഇതുകൂടാതെ ഏഴു ശിഷ്യന്മാർക്ക് മത്സ്യബന്ധന സമയത്ത് പ്രത്യക്ഷപ്പെടുന്നതും ആ സുവിശേഷത്തിൽ നാം വായിക്കുന്നുണ്ട് (യോഹ. 21:1-14). എന്നാൽ നമ്മുടെ വേദഭാഗത്തിൽ യേശു ശിഷ്യന്മാരെക്കാണുന്നത് അടച്ചിട്ട മുറിയിലല്ല, പിന്നെയോ ഗലീലയിലെ ഒരു മലമുകളിലാണ് രണ്ടാം മോശയായ ക്രിസ്തുവിന്റെ ഗിരിപ്രഭാഷണം പോലെ. ഇവിടെയും ചെറുതെങ്കിലും ശക്തമായ ഭാഷണമാണ് യേശു നൽകുന്നത്. കൂടാതെ ഉത്ഥിതനായ ക്രിസ്തുവിനെ "കുമ്പിട്ടാരാധിക്കുന്ന (ഗ്രീക്കു പദം) ശിഷ്യന്മാരെ നാം ഇവിടെ ദർശിക്കുന്നു. "ചിലരോ സംശയിച്ചു" എന്നുപറയുന്നതിനാൽ ഉത്ഥിതനായ ക്രിസ്തുവിനെ സംശയത്തോടെ കാണുന്നത് അപ്പോസ്തോലന്മാരിൽ ഒരാൾ മാത്രമല്ലായെന്നും മനസ്സിലാക്കാം. ആരാധനാ പാത്രമായ ക്രിസ്തു "സ്വർഗ്ഗത്തിനും ഭൂമിക്കും മേൽ അധികാരമുള്ളവനായിട്ടാണ് നാം കാണുന്നത്. ക്രിസ്തുവിന്റെ അന്ത്യബോധനത്തിൽ ശിഷ്യന്മാരോടാവശ്യപ്പെടുന്നത് മൂന്നു കാര്യങ്ങൾ ചെയ്യുവാനാണ്:

1. എല്ലാ ജാതികളിൽ നിന്നുമുള്ളവരെ ശിഷ്യത്വത്തിലേക്ക് കൊണ്ടുവരണം; 2. അവരെ പിതൃ-പുത്ര-പരിശുദ്ധാത്മ നാമത്തിൽ സ്നാനം കഴിപ്പിക്കേണം; 3. യേശു പഠിപ്പിച്ച കാര്യങ്ങൾ പൂർത്തീകരിക്കപ്പെടേണ്ടതിനായി അവരെ പ്രബോധിപ്പിക്കണം വി. മർക്കോസിന്റെ സുവിശേഷത്തിൽ "സർവ്വസൃഷ്ടിയോടും" സുവിശേഷമറിയിക്കുവാനാവശ്യപ്പെടുന്നത് (മർക്കോ. 16:15). അതുപോലെ തന്നെ ത്രിത്വനാമം സുവിശേഷങ്ങളിൽ വി. മത്തായി ശ്ലീഹാ മാത്രമേ പ്രകടമായി പറയുന്നുള്ളൂ. സുവിശേഷമവസാനിപ്പിക്കുന്നത് "ഞാൻ ലോകാവസാനത്തോളം എല്ലാ നാളും നിങ്ങളോടൊപ്പം ഉണ്ട്" എന്ന് വാഗ്ദത്തം ചെയ്താണ്. സുവിശേഷാരംഭത്തിങ്കൽ യേശുവിന്റെ പേരുതന്നെ 'ഇമ്മാനുവേൽ' എന്നാകുന്നത് ഈ അർത്ഥത്തിലാണ് (മത്താ. 1:23).

*അടുത്ത ലക്കം മുതൽ: അപ്പോസ്തോല പ്രവർത്തികൾ*

# പഴയനിയമ പഠനം - 24

ഫാ. കെ.വി. ഏലിയാസ്
(ഓർത്തഡോക്സ് സെമിനാരി)

## നഹൂം

*'നഹൂം'* എന്നവാക്കിന് ആശ്വാസം/അനുകമ്പ എന്നാണർത്ഥം. എബ്രായ വേദപുസ്തകത്തിൽ ചെറിയ പ്രവാചകന്മാരുടെ ഗണത്തിൽ ഏഴാമതായി നഹൂമിന്റെ പ്രവചനം ഉൾപ്പെടുത്തിയിരിക്കുന്നു. എൽക്കോശ്യനായ നഹൂം (1:1) എന്നപരാമർശം മാത്രം പ്രവാചകനെക്കുറിച്ചു കാണുന്നു. എൽക്കോശിന്റെ സ്ഥാനം കൃത്യമായി നിർണ്ണയിക്കപ്പെട്ടിട്ടില്ല. കഫർന്നഹൂം ആണിതെന്ന അഭിപ്രായമുള്ളവരുണ്ട്. ഗലീലായിലോ യഹൂദ്യായിലോ ഉള്ള ഒരു സ്ഥലമായിരിക്കാം ഇത് എന്ന് 4/5 നൂറ്റാണ്ടുകളിലെ സഭാപിതാക്കന്മാർ (ഉദാ. ജറോം) പറയുന്നു.

ക്രി മു 721ൽ ശമര്യാ പിടിച്ചടക്കി യിസ്രായേലിനെ നശിപ്പിച്ച രാജ്യമാണ് അശ്ശൂർ. നീനെവേ അശ്ശൂരിന്റെ തലസ്ഥാനമായിരുന്നു. നഹൂം നീനെവെയ്ക്കെതിരെയാണ് പ്രവചനം നടത്തിയത്. നോ-അമ്മോനെക്കുറിച്ച് പരാമർശം (3:8) ഇതെഴുതിയ കാലഘട്ടത്തെക്കുറിച്ച് സൂചന നൽകുന്നു. ക്രി. മു. 663ൽ ആയിരുന്നു നോ-അമ്മോന്റെ പതനം. നീനെവേ നഗരം നശിപ്പിക്കപ്പെടുന്നത് ക്രി. മു. 612 ലും അതുകൊണ്ട് നഹൂമിന്റെ പ്രവചനം ക്രി. മു. 663 നും 612 നും ഇടയിൽ ആയിരുന്നുവെന്ന് അനുമാനിക്കാം. നിലവിൽ ഏറ്റവും ആധികാരികമായി കരുതുന്ന എബ്രായ മൂലപാഠം 20 ാം നൂറ്റാണ്ടിന്റെ മധ്യദശകങ്ങളിൽ കുമ്രാൻ, വാഡി മുരാബത്ത്, നഹൽഹെവർ തുടങ്ങിയ സ്ഥലങ്ങളിൽ നിന്ന് കണ്ടെടുത്ത കൈയ്യെഴുത്തു പ്രതികളുമായി കാര്യമായ പാഠഭേദമില്ലാത്തവയാണ് എന്നത് ഈ പ്രവചന ഗ്രന്ഥത്തിന്റെ വിശ്വാസ്യതയേയും കൃത്യതയേയും ഉറപ്പിക്കുന്നു. ഈ പ്രവചനത്തിന്റെ എബ്രായ വ്യാഖ്യാനവും ( മിദ്രാഷ്) ഭാഗികമായി ലഭ്യമായിട്ടുണ്ട്

ഘടന: മൂന്ന് അദ്ധ്യായങ്ങൾ ഉള്ള ഈ പുസ്തകത്തെ പ്രധാനമായി മൂന്നായി തിരിക്കാം. 1:2-8 യഹോവയുടെ പ്രത്യക്ഷതാഗാനം, 1:9-2:3 ഭീഷണി, വാഗ്ദത്തം, ന്യായവിധി, 2:4-3.19 നീനെവേയുടെ പതനം. 1:1 ൽ ഗ്രന്ഥകാരനേക്കുറിച്ചും ഇതിലെ പ്രതിപാദ്യവിഷയത്തേക്കുറിച്ചുമുള്ള സൂചനയാണ്. ഇത് നീനെവേയെക്കുറിച്ചുള്ള പ്രവചനമാണ്. 'പ്രവാചകം' എന്ന് വിവർത്തനം ചെയ്തിരിക്കുന്ന എബ്രായപദം 'മസ്സാ' എന്നാണ്. 'ഭാരം' എന്നർത്ഥമാണ് ഈ വാക്കിന്. യഹോവയുടെ വചനം ഒരു ഭാരമായി തന്റെമേൽ പതിക്കയാൽ അത് താഴെ ഇറക്കാതെ പറ്റില്ല. അതുകൊണ്ട് പറയുന്നുവെന്ന വ്യാഖ്യാനവഴിയിലാണ് 'പ്രവാചകം' എന്ന് വിവർത്തനം ചെയ്തിരിക്കുന്നത്. ശമര്യ പിടിക്കപ്പെട്ടുകഴിഞ്ഞിരിക്കയാൽ, നീനെവേയ്ക്കെതിരെയുള്ള ഈ പ്രവചനം യഹൂദായെയാണ് അറിയിക്കുന്നത് എന്ന് ചില വേദപഠിതാക്കൾ അഭിപ്രായപ്പെടുന്നുണ്ട്. 1:2-8 ഇതൊരു സങ്കീർത്തനമാണ് ദൈവത്തിന്റെ വ്യത്യസ്ത ഗുണഭാവങ്ങളെ ഇവിടെ വർണ്ണിക്കുന്നു. ദൈവം തീക്ഷ്ണവാനാണ്. ദീർഘക്ഷമയുള്ളവൻ, മഹാശക്തിയുള്ളവൻ (വാ. 2 3). നല്ലവൻ (വാ.7) എന്നീ ഗുണങ്ങളും യഹോവയ്ക്കുള്ളതുതന്നെ. ദൈവം പാപക്ഷമ നൽകുന്നവനുമാണ്. എന്നാൽ ശരിയായ അനുതാപവും സത്യകുമ്പസാരവും അതിനാവശ്യമാണ് (വാ.3). തുടർന്ന് സമുദ്രത്തെ ഇളക്കുന്ന ദൈവം (വാ. 4) എന്ന പരാമർശത്തെ വി. മാമോദീസായിൽ നാം പ്രാർത്ഥിക്കുന്നതുമായി ചേർത്ത് കാണാം: "ദൈവമെ വെള്ളം നിന്നെ കണ്ടു; വെള്ളം നിന്നെ കണ്ടു ഭയപ്പെട്ടു" ആകയാലവൻ നീതിയോടെ ന്യായം വിധിക്കുന്നവനും വിശുദ്ധനുമാണ്. ഈ സങ്കീർത്തനത്തിൽ ആദ്യഭാഗത്ത് അക്ഷരമാല ക്രമം ഭാഗികമായി കാണാവുന്നതാണ് (മൂലഭാഷയിൽ) യഹോവയുടെ മഹത്വപ്രത്യക്ഷതയെയാണിവിടെ വർണ്ണിക്കുന്നത്. പുരാതന കനാന്യസംസ്കാരത്തിൽ ഇതുപോലുള്ള ഗാനങ്ങൾ കാണാവുന്നതാണ് സങ്കീർത്തന പുസ്തകത്തിലും സമാനമായ ശൈലി ദൃശ്യമാണ് (ഉദാ. സങ്കീ. 2:9). ബാശാൻ പുൽമേടുകൾക്ക് പ്രസിദ്ധമാണ് (ആമോ. 4:1) കർമ്മേൽ മുന്തിരിത്തോട്ടങ്ങൾക്കും (ആമോ. 1:2) ലബാനോൻ ദേവദാരുക്കൾക്കും, മറ്റു വിശേഷ വൃക്ഷങ്ങൾക്കും, പൂക്കൾക്കും (യെഹെ. 31:16) എന്നാലവയെല്ലാം യഹോവയുടെ ശക്തിയാൽ ശിക്ഷയ്ക്കു വിധേയമാകുമെന്നാണ് (വാ.4).

1:9-2:3 നീനെവെയുടെ നാശവും ന്യായവിധിയും യഹൂദായുടെ രക്ഷയുമാണ് ഇവിടെ വർണ്ണിക്കുന്നത്. നീനെവേയുടെ മേലുള്ള യഹോവയുടെ ന്യായവിധി അന്തിമമാണ് ഒരിക്കൽക്കൂടി അത് ആവർത്തിക്കേണ്ടിവരില്ല (2.9). 'യഹോവയ്ക്ക് വിരോധമായി ദോഷം നിരൂപിക്കുകയും നിസ്സാരത്വം ആലോചിക്കുകയും ചെയ്യുന്നവൻ' (വാ. 1:11) അശ്ശൂർ രാജാവായ സെന്നാകെരീബ് ആയിരിക്കാം. അദ്ദേഹമാണല്ലോ രബ്ശാക്കേയെ വിട്ട് യിസ്രായേലിന്റെ ദൈവത്തെ അധിക്ഷേപിച്ചത് (2 രാജാ. 19). അതുകൊണ്ട് പ്രവാചകൻ ദൈവത്തിൽ നിന്നുള്ള സന്ദേശം നൽകുന്നു. അശ്ശൂർ പൂർണ്ണമായി നശിപ്പിക്കപ്പെടും (1:12). അവരുടെ ശക്തിയോ എണ്ണമോ ഒന്നും അവരെ രക്ഷിക്കയില്ല. ഈ ശിക്ഷ യഹൂദാഗൃഹത്തിന് രക്ഷയാണ് (1:13). മാത്രവുമല്ല അശ്ശൂരിന്റെ ദേവന്മാർ പോലും ഛേദിക്കപ്പെടും (1:14). പർവ്വതങ്ങളിൽ കാണുന്ന സുവാർത്താദൂതന്റെ കാൽ യഹൂദായ്ക്ക് സമാധാനം ഘോഷിക്കുന്ന (1:15. യെശ. 40:9, 41:27, 52:7 താ.) ദൂതന്റെ സാന്നിദ്ധ്യമാണ്. നീനെവെയെ ബാബേൽ രാജാവ് ആക്രമിച്ച് കീഴടക്കുന്നത് യഹൂദായ്ക്ക് സുവാർത്തയാണ്. ഇത് ക്രി. മു. 612ൽ സംഭവിച്ചു യഹൂദാ ദൈവത്തിന്റെ അവകാശമാണ്. 'നശിപ്പിക്കപ്പെട്ട മുന്തിരിവള്ളി (2:2) അശ്ശൂരിനാൽ ആക്രമിക്കപ്പെടുവാൻ സാധ്യതയുള്ള യഹൂദായെക്കുറിക്കുന്ന പ്രതീകമാണ്. എന്നാൽ യഹോവ യഹൂദായെ കൈവിടുകയില്ല. യഹൂദാ രാജാവായ ഹിസ്കിയാവിന്റെ കാലത്ത് യഹോവയുടെ ദൂതൻ അശ്ശൂർ രാജാവിന്റെ സൈന്യത്തെ രബ്ശാക്കേയോടൊപ്പം നിലം പരിശ്ശാക്കിയല്ലോ (2 രാജാ 19). ഇവിടെയിതാ ബാബേൽക്കാർ അശ്ശൂരിനെതിരെ ശക്തിപ്രാപിച്ച് അവരെ നശിപ്പിക്കുന്നു ബാബേലിന്റെ യുദ്ധായുധങ്ങൾ വിശേഷപ്പെട്ടവതന്നെ. അവരുടെ പരിച ചുവന്നിരിക്കുന്നു. വീരന്മാർ ധൂമ്രവസ്ത്രം ധരിച്ചിരിക്കുന്നു, രഥങ്ങൾ ഉരുക്കലകുകളാൽ ജ്വലിക്കുന്നു, കുന്തങ്ങൾ ഓങ്ങിയിരിക്കുന്നു (2:3) ബാബേൽക്കാർ ഇവിടെ അശ്ശൂരിനെതിരേ ദൈവത്തിന്റെ ആയുധമാണ്. ഈ ചിന്ത മറ്റു പ്രവാചകന്മാരിലും കാണാം (യശയ്യാ 45:1 താ.). യഹോവ സർവ്വശക്തനെന്ന് ഒന്നുകൂടി ഉറപ്പിക്കുകയാണിതിലൂടെ. എല്ലാം യഹോവയുടെ നിയന്ത്രണത്തിൽ തന്നെ. എന്നാലൊരു കാര്യത്തിൽ പ്രവാചകന്റെ ചിന്ത ചോദ്യം ചെയ്യപ്പെടും. രക്ഷ യഹൂദനു മാത്രമോ എന്ന ചോദ്യമാണത്. നീതിയുടെ





## 24
### ആരാധനാ പഠനം

ഫാ. ഡോ. വർഗ്ഗീസ്
പി. വർഗ്ഗീസ്, പാമ്പാക്കുട
(ഓർത്തഡോക്സ് സെമിനാരി)

# ഉത്ഥാന പെരുന്നാൾ

ക്രിസ്തീയ പെരുന്നാളുകളുടെയും ശുശ്രൂഷകളുടെയും പ്രധാന കേന്ദ്രം കർത്താവിന്റെ ഉയർപ്പുപെരുന്നാളാണ്. ഓരോ ഞായറാഴ്ചയും ഉയർപ്പുപെരുന്നാളായാണ് പ സഭ കൊണ്ടാടുന്നത്. 'ക്രിസ്തു ഉയിർത്തെഴുന്നേറ്റിട്ടില്ലെങ്കിൽ ഞങ്ങളുടെ പ്രസംഗം വ്യർത്ഥം, നിങ്ങളുടെ വിശ്വാസവും വ്യർത്ഥം (1 കൊരി. 15:14)' എന്ന പരിശുദ്ധനായ പൗലോസ് ശ്ലീഹായുടെ വാക്കുകൾ ഈ ആശയത്തെ കൂടുതൽ പ്രബലപ്പെടുത്തുന്നതത്രെ.

പാപത്തിലൂടെ പറുദീസായിൽ നിന്നും പുറത്താക്കപ്പെട്ട മനുഷ്യനെ പുനഃപ്രതിഷ്ഠിക്കുവാൻ ദൈവം പിതാക്കന്മാരെയും, ന്യായാധിപന്മാരെയും, രാജാക്കന്മാരെയും, പ്രവാചകന്മാരെയും എഴുന്നേൽപ്പിച്ചതിനുശേഷം സ്വപുത്രനെ രക്ഷാപദ്ധതിയുടെ ഭാഗമായി ഭൂമിയിലേക്ക് അയയ്ക്കുന്നു. ഈ ദൈവപുത്രൻ സ്വജീവനെ നൽകി മരണത്തിൽ നിന്നും ഉയിർത്തെഴുന്നേറ്റ് സൃഷ്ടിയെ രക്ഷയിൽ പുനഃപ്രതിഷ്ഠിച്ചതിന്റെ ഓർമ്മപ്പെടുത്തലാണ് ഉയർപ്പുപെരുന്നാൾ അതായത് തിന്മനിമിത്തം സ്രഷ്ടാവിൽ നിന്നകന്ന സൃഷ്ടിയെ സ്രഷ്ടാവിങ്കലേക്ക് ആനയിക്കുക വഴി ദൈവ-മനുഷ്യ-പ്രപഞ്ച ബന്ധത്തെ ദൃഢപ്പെടുത്തുന്ന പെരുന്നാളാണിത്.

ഉയിർപ്പിന്റെ പ്രഖ്യാപനം, പ്രദക്ഷിണം, സ്ലീബാ ആഘോഷം എന്നിവയാണ് ശുശ്രൂഷയിലെ പ്രധാന ഘടകങ്ങൾ. ഇവയുടെ പരിസമാപ്തിയായി വി. കുർബ്ബാന അർപ്പിക്കുന്നു.

ഉയിർപ്പുപെരുന്നാളിന്റെ ശുശ്രൂഷാക്രമത്തിലെ ആശയങ്ങളും, ആശംസകളും, അനുഷ്ഠാനങ്ങളുമെല്ലാം ശ്രദ്ധിച്ചാൽ ഇത് സമാധാനത്തിന്റെ പെരുന്നാൾ കൂടിയാണെന്ന് മനസ്സിലാകും. ഉത്ഥിതനായ കർത്താവ് സമാധാനമാണല്ലോ ആശംസിച്ചത്.

ശുശ്രൂഷാ മദ്ധ്യേയുള്ള പ്രദക്ഷിണത്തിലെ ആശയം ഉത്ഥിതനായ കർത്താവു മഗ്ദലന മറിയത്തിന് പ്രത്യക്ഷപ്പെടുന്ന സംഭവമാണ് (യോഹ. 20:11-18). തിരികൾ കത്തിച്ചുപിടിച്ച് വിശ്വാസികൾ പ്രദക്ഷിണത്തിൽ പങ്കെടുക്കുന്നത് ഉയർത്തെഴുന്നേറ്റ കർത്താവിനെ എതിരേൽക്കുന്നതിന്റെ പ്രതീകമാണ്

ഉയർപ്പിന്റെ പ്രഖ്യാപനം എല്ലാ പൗരസ്ത്യ സഭകളിലുമുണ്ട്. കുരിശിനുപകരം കർത്താവിന്റെ ഐക്കണാണ് ബൈസന്റൈയിൻ സഭയിൽ ഇതിനുപയോഗിക്കുന്നത്

---

ഇരുവശമായി രക്ഷയും ശിക്ഷയും ഉണ്ട് എന്ന ചിന്തയും ഇവിടുണ്ട്.

2:4-3:19: അശ്ശൂരിന്റെ നാശം വർണ്ണിക്കുന്ന ഒരു കാര്യമാണീ ഭാഗം. യുദ്ധത്തിന്റെ പ്രതീതി വാക്കുകളിലൂടെ വെളിവാക്കുന്ന ഭാഷാശൈലി പ്രത്യേകം എടുത്തു പറയേണ്ടതാണ്. 2:4-10 ഭാഗങ്ങളിലൂടെ അശ്ശൂരിനുള്ള ന്യായവിധി-കഠിനനാശം തന്നെയെന്ന് വ്യക്തമാക്കുകയാണ്. അശ്ശൂർ ദേവതയായ ഇഷ്താറിന്റെ ആലയവും വെള്ളത്തിന്റെ കുത്തൊഴുക്കിൽ ഒഴുകിപ്പോയി (2:6). നദിയുടെ ചീപ്പുകൾ തുറന്നതാണ് ഈ ഒഴുക്കിന് നിദാനം. യോനായുടെ പുസ്തകത്തിൽ നാം കണ്ടതാണല്ലോ നീനെവേ തെഗ്രീസ് നദിയുടെ തീരത്തുള്ള നഗരമാണെന്ന്. അശ്ശൂർ അനേകദേശങ്ങളെ കൊള്ളചെയ്ത് സമ്പത്തു കൂട്ടിവച്ചിരുന്നതുകൊണ്ടാകാം 2:9ൽ നീനെവെ കണക്കില്ലാത്തവിധം സമ്പന്നമെന്ന് പറഞ്ഞിരിക്കുന്നത്. യഹോവയുടെ ന്യായവിധി നടപ്പാക്കുന്നതിന്റെ വർണ്ണനയാണ് 2:11-3:10 ഭാഗത്ത് കാണുന്നത്. ഒരിക്കൽ ഭീതിപരത്തിയിരുന്നതും ഇപ്പോൾ ബന്ധനത്തിലാകാൻ പോകുന്നതുമായ സിംഹമാണ് അശ്ശൂർ (2:11-12) അശ്ശൂർ രാജ്യത്തുടനീളം സിംഹങ്ങളുടെ വിവിധ ഭാവങ്ങളിലുള്ള പ്രതിമകൾ സ്ഥാപിച്ചിരുന്നതിനാൽ ഈ ഉപമാനം ഏറ്റം അനുയോജ്യം തന്നെ. ന്യായവിധി നടപ്പാകുന്നതിന്റെ ചിത്രീകരണവും നാശത്തിന്റെ ഗൗരവം വായനക്കാരിലേക്ക് വളരെ വേഗം സംവേദിക്കുന്ന രീതിയിലുള്ള ഭാഷാശൈലിയിൽ തന്നെ (3:2-7). നോ-അമ്മോൻ (3:8) മിസ്രയീമിലെ വടക്കൻ ദേശത്ത് ഒരു പ്രധാന നഗരമാണ് ക്രി. മു. 663 ൽ അശ്ശൂർ അതിനെ ആക്രമിച്ച് കീഴടക്കി. അതേ ഗതിതന്നെ നീനെവേയ്ക്ക് വരുന്നുവെന്നാണ് (3:10-11). ഈ ഗതി അനിവാര്യമായതുതന്നെ. അതിന്റെ നാശത്തിൽ സകലരും സന്തോഷിക്കും (3:19). കാരണം സകലരും അശ്ശൂരിന്റെ ദുഷ്ടതയ്ക്ക് ഏതെങ്കിലും വിധത്തിൽ വിധേയപ്പെട്ടവരായിരുന്നു. ശത്രുവിന്റെ നാശത്തെ വളരെ ശക്തമായി വർണ്ണിക്കുന്ന ഈ ഗീതം വിലാപ ഭാവത്തിലാണ് അവസാനിപ്പിക്കുന്നത് ഈ പ്രവചനം ഉയർത്തുന്ന പ്രധാനചോദ്യം യഹോവയുടെ പക്ഷപാതിത്വമാണ്. നഹൂം യഹൂദപക്ഷപാതിയും ശത്രുസംഹാരത്തിൽ ആഹ്ലാദിക്കുന്നവനുമായി കാണപ്പെടുന്നു. ഇത് യഹോവയുടെ സാർവ്വത്രിക ഭാവത്തിന് ചേരുന്ന ഒന്നല്ല. പ്രവാചകൻ ദൈവത്തിന്റെ പ്രത്യക്ഷതയേക്കുറിച്ചു വർണിക്കുന്നതുതന്നെ അത് ശത്രുസംഹാരത്തിനാണ് എന്ന രീതിയിലാണ്. യഹൂദന്മാരുടെ ശത്രുക്കളെ ദൈവമായ യഹോവയുടെ ശത്രുക്കളായി കാണുന്ന യാഥാസ്ഥിതിക മനോഭാവമാണ് ഈ പ്രവാചകനിലൂടെ വെളിവാക്കപ്പെടുന്നത്. യഹൂദന്മാരുടെ പുതുവർഷ പെരുന്നാൾ യഹോവയെ ശത്രുവിനെ തകർക്കുന്ന രാജാവായി ആഘോഷിക്കുന്ന പതിവുണ്ട്. ആ പശ്ചാത്തലത്തിൽ യഹൂദ സമൂഹം ഈ പ്രവചനത്തെ മനസ്സിലാക്കിയെന്നുവേണമെങ്കിൽ അനുമാനിക്കാം.

# പ്രാർത്ഥനാ മനുഷ്യൻ

**ഫാ. പി. കെ. സഖറിയ പെരിയോർമറ്റം**



ഭാഗ്യസ്മരണാർഹനായ ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനിയെക്കുറിച്ചുള്ള ഓർമ്മകൾ മലങ്കരസഭയിൽ എക്കാലവും ആദരപൂർവ്വം പ്രസിദ്ധമാകേണ്ടവയാണ്. ശമുവേലിനെയും യിരമ്യാവിനെയും യോഹന്നാൻ മാംദാനയെയും പോലെ ഉദരത്തിൽ വെച്ച് തന്നെ ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ട മനുഷ്യൻ എന്നാണ് വന്ദ്യ പിതാവിന്റെ ജീവചരിത്രം നമ്മെ ഓർമ്മപ്പെടുത്തുന്നത്. പ്രാർത്ഥന ജീവശ്വാസം പോലെ ഒപ്പം ചേർത്ത തിരുമേനി ഭൗതികമായി സമ്പന്നൻ അല്ലായിരുന്നുവെങ്കിലും ദൈവീകമായി സമ്പന്നനായിരുന്നു. എടുക്കുന്നതിനേക്കാൾ കൊടുക്കുന്നത് നല്ലത് എന്ന തിരുവെഴുത്ത് അക്ഷരം പ്രതിപാലിച്ച വ്യക്തിത്വം. സുവ്യക്തമായ അഭിപ്രായങ്ങൾ പ്രിയാപ്രിയം നോക്കാതെ സത്യസന്ധമായി തുറന്ന് പറഞ്ഞിരുന്ന ധീരൻ. ജനകീയനാകുന്നതിനുള്ള ഒരു നാട്യവും കാട്ടാതിരുന്നിട്ടും ജനഹൃദയങ്ങളിൽ ഭയഭക്തി ബഹുമാനങ്ങളോടെ ഇടം പിടിച്ച മഹാത്മാവ്. സങ്കീർണ്ണമായ ഭരണവിഷയങ്ങളിൽ പോലും പ്രാർത്ഥനാപൂർവ്വമായ നിശ്ചയങ്ങൾ മാത്രം കൈക്കൊണ്ട പിതാവ് പ. സഭയുടെ സ്വത്വസ്വാതന്ത്ര്യബോധ്യങ്ങളിൽ ഇളവ് വരുത്തുന്ന സമാധാന ശ്രമങ്ങളെ തിരുത്തിയ പിതാവ്. പുരോഹിതരെ കരുതുകയും ശാസിക്കുകയും ഒരുപോലെ ചെയ്തിരുന്നു. അതിഥിസൽക്കാര പ്രിയനായിരുന്ന പ. പിതാവിന്റെ പർണ്ണാശ്രമത്തിൽ (ഞാലിയാകുഴി മാർ ബസേലിയോസ് ദയറ) ഒരുവട്ടമെങ്കിലും പോയിട്ടുള്ളവർക്ക് ആ സാന്നിധ്യം നല്കിയിട്ടുള്ള ദീപ്തസ്മരണകൾ അമൂല്യമാണ്.

മൺമറഞ്ഞ പിതാക്കന്മാരെ ഓർക്കുകയും അവരുടെ മദ്ധ്യസ്ഥതയിൽ നിരന്തരം ശരണപ്പെടുകയും ചെയ്തിരുന്ന അഭിവന്ദ്യ ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ പവിത്ര സ്മരണകൾ നമ്മുടെ ആദ്ധ്യാത്മ ജീവിതത്തിനും മാർഗ്ഗദീപമായി നിലകൊള്ളുന്നു എന്നത് യാഥാർത്ഥ്യമാണ്.

## നന്ദി



പ്രിയരേ,

മലങ്കരസഭ മാസികയുടെ ചീഫ് എഡിറ്ററായി
ഇക്കഴിഞ്ഞ മൂന്ന് വർഷകാലയളവിൽ
പ്രവർത്തിക്കുവാൻ ലഭിച്ച ദൈവനിയോഗത്തെ നന്ദിയോടെ ഓർക്കുന്നു.
പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ
കല്പനയാൽ 2019 മെയ് ലക്കം മുതൽ
മാസികയുടെ പ്രസാധനത്തിൽ ഭാഗമാകുവാൻ അവസരമുണ്ടായി.
പ. പിതാവിന്റെ പാവനസ്മരണയ്ക്ക് മുമ്പിൽ ഹൃദയപൂർവ്വം നമിക്കുന്നു.
പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ
ബാവാ തിരുമേനിയുടെയും അഭിവന്ദ്യരായ പിതാക്കന്മാരുടെയും
നിർലോഭമായ പ്രാർത്ഥനകളും പ്രോത്സാഹനവും
മാസികയുടെ പ്രവർത്തനങ്ങൾക്ക് താങ്ങും തണലുമായിരുന്നു.
ഒപ്പം മലങ്കര സഭ മാസികയുടെ പ്രസിഡന്റായി പോയവർഷങ്ങളെല്ലാം
സ്നേഹപൂർവ്വമായ പിന്തുണ നല്കിയ അഭിവന്ദ്യ ഗീവർഗീസ് മാർ യൂലിയോസ് തിരുമേനി,
പത്രാധിപസമിതിയംഗങ്ങൾ, വന്ദ്യ വൈദികർ, വിശ്വാസികൾ, അഭ്യുദയകാംക്ഷികൾ,
പരസ്യദാതാക്കൾ എന്നിവരെയും നന്ദിപൂർവ്വം സ്മരിക്കുന്നു.
കോവിഡ് പ്രതിസന്ധി ഘട്ടത്തിലും മാസികയുടെ പ്രസാധനം മുടക്കം വരാതെ
കാക്കുന്നതിൽ യത്നിച്ച ഓഫീസ് പ്രവർത്തകരായ മാനേജിംഗ് എഡിറ്റർ
ഫാ. ഷാലു ലൂക്കോസ്, സബ് എഡിറ്റർ ഫാ. അലക്സ് തോമസ്,
ജിന്റോ കെ. വർഗീസ്, ബിജു വർക്കി, കെ.എ. ജോൺ എന്നിവരോടും,
ഓൺലൈൻ പ്രസാധന ക്രമീകരണങ്ങൾക്ക് സഹായം നൽകിയ അജീഷ് മൈലപ്രയോടും
മാസികയുടെ പ്രമോട്ടർമാരോടുമുള്ള ഹൃദയംഗമമായ നന്ദിയും സ്നേഹവും
ഇത്തരുണത്തിൽ രേഖപ്പെടുത്തുന്നു.
സർവ്വോപരി, മലങ്കരസഭ മാസികയുടെ എല്ലാ വായനക്കാരോടും
സ്നേഹാദരവുകൾ അറിയിക്കുന്നു
നിങ്ങളുടെ പ്രാർത്ഥനകൾ തുടർന്നും അപേക്ഷിച്ചുകൊണ്ട്

ആദരവോടെ,

– **ഫാ. സഖറിയ നൈനാൻ ചിറത്തലാട്ട്**

# IN EVER LOVING MEMORY OF



Our Beloved (Appachen)

## Shri. A.S. Varghese

(18 DECEMBER 1937 - 18 APRIL 2021)

**WE VOW TO FOLLOW THE INSPIRING LEGACY BASED ON LOVE, COMPASSION & TRUE HUMAN VALUES**

# വിശുദ്ധിയിൽ ജീവിക്കാൻ...

ജിതിൻ ബാബു പൊൻവേലിൽ, ഇടുക്കി



വിശുദ്ധ വേദപുസ്തകത്തിൽ കാണാൻ സാധിക്കുന്നത് ജീവിതത്തിലെ വ്യത്യസ്ത പ്രതിസന്ധികളാണ്. ജീവിതമായി ബന്ധപ്പെട്ടകാര്യങ്ങൾ ഇത്രമാത്രം ക്രിത്യമായി പറഞ്ഞിരിക്കുന്ന ഒരുഗ്രന്ഥം വേറെയില്ല. പലതരത്തിൽ ഉള്ള മനുഷ്യരുടെ ജീവിതം കഥാരൂപത്തിൽ അവതരിപ്പിക്കുകയാണ്. ആദ്യം തന്നെ കാണാൻ സാധിക്കുന്നത് ആദ്യമനുഷ്യരെയാണ് അവരുടെ ജീവിതമാണ്. അതുനല്ല രീതിയിൽ പോയ സമയത്ത് പാമ്പിന്റെ രൂപത്തിൽ സാത്താൻ വന്ന് പറയഞ്ഞ ചിന്തയിൽ വീണുപോയി. അത് അവർ വിശ്വസിക്കാൻ കാരണം ഇന്നത്തെപ്പോലെ ദൈവത്തെ കൂട്ടുപിടിച്ച് അന്നും പറയുകയാണ്" ഈ പഴം നീ തിന്നാൽ ദൈവത്തെപ്പോലെ ആകും". ഇന്നും പഴയ പാമ്പായ സാത്താൻ മനുഷ്യരെ കുഴിയിൽ ഇറക്കുന്നത്ഇങ്ങനെയാണ്. ലോകത്തിന്റെ സുഖലോലുപതയിൽ രമിച്ച് നടക്കുമ്പോൾ ഒരോ തെറ്റിന്റെയും മുനയിൽ എത്തുമ്പോൾ ഒരു ശബ്ദംകേൾക്കാം ഉള്ളിൽ നിന്ന് അത് ചെയ്യരുത്, പറയരുത്, അതുവഴിപോകരുത് അപ്പോൾ ഒരു മറുചിന്തവരും ഇതെല്ലാം ദൈവം മനുഷ്യന് ആസ്വദിക്കാനാണ്. ഇത് അനുഭവിക്കാതെ ഈ ഭൂമിയിൽ നിന്ന് പോകുന്നത് ഒരുനഷ്ടമാണ് ഈ ചിന്തയിൽ പുതിയ തലമുറയെവരെ സാത്താൻ പിടിമുറുക്കുകയാണ്.

ഫിലോകാലിയ (Philokalia) വാല്യം - 1 യിൽ മഹാനായ വിശുദ്ധ അന്തോണി പറയുന്നത് . "എന്നാൽ ദൈവസ്നേഹം ആസ്വാദിക്കുന്ന മനസ്സാകട്ടെ, മനുഷ്യന്റെ ഉപേക്ഷമൂലം സ്വമേധയാ ഉയർന്നു വരുന്ന തിന്മയെ നിഗ്രഹിക്കുന്നു". അദ്ദേഹം മറ്റ് ഒന്ന് കൂടി പറയുന്നു. "ചെമ്പിൽ ക്ലാവ് എന്നതുപോലെയും ശരീരത്തിൽ അഴുക്കെന്നതുപോലെയും തിന്മഒരുവന്റെ സ്വഭാവത്തിൽ പറ്റിപ്പിടിച്ചിരിക്കുന്നു. ചെമ്പു പാത്രം നിർമ്മിക്കുന്ന ആളല്ല ക്ലാവുണ്ടാക്കിയത്. ഒരുകുട്ടിയുടെ മാതാപിതാക്കളല്ല അവന്റെ ദേഹത്തെ അഴുക്കിന് കാരണക്കാർ തിന്മയുടെ കാരണം ദൈവവുമല്ല. തിന്മ തനിക്കു ഹാനികരമാണെന്നു മനസ്സിലാക്കി അതിനെ ഒഴിവാക്കേണ്ടതിന് ദൈവം മനുഷ്യന് അറിവും വിവേകവും നല്കിയിട്ടുണ്ട് സമ്പത്തും അധികാരവും അനുഭവിക്കുന്നവർ സന്തോഷവാന്മാരാണെന്നു കരുതരുത്, മരണത്തെക്കുറിച്ച് ഓർമ്മിക്കുക. പിന്നെ നിങ്ങൾ ലൗകിക സുഖങ്ങളൊന്നും ആഗ്രഹിക്കുകയില്ല" വി. അന്തോണി പറയുന്ന ഈ വിചാരം ഒരു മനുഷ്യന്റെ ജീവിതത്തിലെ വിശുദ്ധിയെ നിലനിർത്താൻ ഉള്ള ഒരു എളുപ്പവഴിയാണ്. ഇദ്ദേഹത്തെ പരിശുദ്ധൻ ആക്കിയതും ഈ ചിന്ത തന്നെയാകാം.

## സൺഡേസ്കൂൾ അസോസിയേഷന്റെ കേന്ദ്ര ഓഫീസ് നവീകരിച്ച് കൂദാശ നിർവ്വഹിച്ചു



**ദേവലോകം:** ഓർത്തഡോക്സ് സിറിയൻ സൺഡേസ്കൂൾ അസോസിയേഷന്റെ ദേവലോകത്തുള്ള നവീകരിച്ച ഓഫീസ് കെട്ടിടത്തിന്റെ കൂദാശ കർമ്മം പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ നിർവ്വഹിച്ചു. കാലാവധി പൂർത്തിയാക്കി വിരമിക്കുന്ന പ്രസിഡന്റ് ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായ്ക്കും പബ്ലിക്കേഷൻ ഓഫീസർ പ്രൊഫ. ഡോ. ചെറിയാൻ തോമസ്സിനും യോഗത്തിൽ യാത്രയയപ്പു നൽകി. ഒ.എസ്.എസ്.എ ഇ. സോഫ്റ്റ്‌വെയറിന്റെ ഉദ്ഘാടനം പുതിയ പ്രസിഡന്റ് അഭി. അലക്സിയോസ് മാർ യൗസേബിയോസ് തിരുമേനി ഉദ്ഘാടനം ചെയ്തു. ഫാ. ഡോ. റ്റി.ജെ. ജോഷ്വാ, ഡയറക്ടർ ജനറൽ ഫാ. ഡോ. വർഗീസ് വർഗീസ്, ഫാ. ജോബ് സാം മാത്യു, ഫാ. റ്റൈറ്റസ് ജോൺ, പ്രൊഫ. ഡോ. ചെറിയാൻ തോമസ്, സി.കെ. ജേക്കബ് എന്നിവർ പ്രസംഗിച്ചു



നവീകരിച്ച ഓഫീസ് മന്ദിരം

സോദരസംഘം വാർത്തകൾ

# സഹോദരൻ

(പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവാ ചാരിറ്റി പദ്ധതി)

**സഹോദരൻ പദ്ധതിയിലേക്ക് മാർച്ച് മാസം എഴുപത്തിയഞ്ച് പുതിയ അംഗങ്ങൾ ചേർന്നു. മലങ്കര സഭയിലെ ഒരു ദേവാലയത്തിലെ പ്രധാന ശുശ്രൂഷകന്റെ ഭവനം നിർമ്മിച്ചു നൽകുവാൻ ചുരുങ്ങിയ സമയംകൊണ്ട് സാധിച്ചു. പദ്ധതിയ്ക്കായ് 1667000 രൂപ സംഭാവനയായ് ലഭിച്ചു. 750000 രൂപ ചികിത്സ, വിവാഹം, ഭവന നിർമ്മാണം തുടങ്ങിയ പദ്ധതികൾക്കായ് ഇതിനോടകം വിനിയോഗിച്ചു കഴിഞ്ഞു.**



നിങ്ങളുടെ ജന്മദിന സംഭാവനകളും, മറ്റ് സംഭാവനകളും താഴെ കൊടുത്തിരിക്കുന്ന വിലാസത്തിലോ അക്കൗണ്ടിലോ അയച്ചു നൽകാവുന്നതാണ് നിങ്ങളുടെ വിലാസവും, ഇമെയിൽ ഐഡിയും, മൊബൈൽ നമ്പറും കൂടി അയച്ചു നൽകണമെന്ന് സ്നേഹപൂർവ്വം അറിയിക്കുന്നു. ബാങ്കിലേക്ക് നേരിട്ട് അയയ്ക്കുന്ന സംഭാവനയുടെ വിശദവിവരങ്ങൾ cathol.cos@mosc in എന്ന e-mail ലേക്കോ, +91 99465 60683 എന്ന വാട്സാപ്പ് നമ്പറിലേക്കോ അയയ്ക്കേണ്ടതാണ്

**Address.**
Baselios Marthoma Mathews I I
Catho icate Aramana, Deva okam,
Kottayam-686004, Kerala, India

***ACCOUNT DETAILS:***
*Indian Currency*

| | | |
|---|---|---|
| Account Name | : | Baselios Marthoma Mathews III |
| Account Number | | 50220001884863 |
| IFSC | : | ESMF0001132 |
| Bank & Branch | : | ESAF Small Finance Bank, Kottayam |

*Foreign Currency*

| | | |
|---|---|---|
| Account Name | | Malankara Orthodox Syrian Church |
| Account Number | : | 40059833606 (FCRA Savings Account) |
| IFSC | : | SBIN0000691 |
| Bank & Branch | : | State Bank of India, New Delhi Main Branch |
| Swift | : | SBININBB104 |


Malankara Orthodox Syrian Church

Catholicate Aramana. Devalokam P O (Via.) Muttambalam,
Kottayam-686004 Kerala India
Tel no 0481 2578500, 2578499, *Email* catholicos@mosc in
*Web Manager* webmanager@mosc in
*Public Relations officer* pro@mosc.in


## സഭാ മാനേജിംഗ് കമ്മറ്റിയിൽ അവതരിപ്പിച്ച പ്രതിഷേധ പ്രമേയം

മലങ്കരസഭാ കേസിൽ വിശദമായ പരിശോധനകൾക്കും വ്യവസ്ഥാപിതമായ കോടതി വ്യവഹാരങ്ങൾക്കും ശേഷം മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്ക് അനുകൂലമായി ബഹുമാനപ്പെട്ട സുപ്രീം കോടതി നീതിപൂർവ്വം പുറപ്പെടുവിച്ച അന്തിമ വിധി അട്ടിമറിക്കുന്നതിനായി ഭരണപരിഷ്കാര കമ്മീഷൻ ദുരുദ്ദേശപരവും പക്ഷപാതപരവുമായി ശുപാർശ ചെയ്ത നിയമ നിർമ്മാണത്തെക്കുറിച്ച് പൊതുജന അഭിപ്രായം ക്ഷണിച്ചുകൊണ്ട് കേരള സർക്കാർ വിജ്ഞാപനം പുറപ്പെടുവിച്ചത് പ്രതിഷേധാർഹമാണ്. രാജ്യത്തിന്റെ നിയമമായ സുപ്രീംകോടതി വിധി നടപ്പാക്കുവാൻ ഉത്തരവാദിത്തപ്പെട്ട സർക്കാർ, പ്രസ്തുത വിധിയെക്കുറിച്ച് പൊതുജനാഭിപ്രായം സ്വീകരിക്കുന്നതു തന്നെ രാജ്യത്തിന്റെ ഫെഡറൽ സംവിധാനത്തോടുള്ള വെല്ലുവിളിയും ജുഡീഷ്യറിയോടുള്ള അവഹേളനവും ഭരണഘടനാ ലംഘനവുമാണ്. സുപ്രീംകോടതി വിധി നടപ്പാക്കുന്നതിന് കാലതാമസം വരുത്തുവാൻ മാത്രം ഉദ്ദേശിച്ചുള്ളതും കേട്ടുകേൾവിപോലുമില്ലാത്തതും പക്ഷപാതപരവും നിയമപരമായ നിലനില്പ് ഇല്ലാത്തതുമായ നിയമനിർമ്മാണം എന്ന നിയമ പരിഷ്കാര കമ്മീഷന്റെ ശുപാർശയ്ക്കെതിരെയും പ്രസ്തുത ശുപാർശയെകുറിച്ച് സർക്കാർ ഏകപക്ഷീയമായി നടത്തുന്ന പൊതുജനാഭിപ്രായം സ്വീകരിക്കൽ എന്ന നടപടിക്കെതിരെയും മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഇന്ന് സമ്മേളിക്കുന്ന മാനേജിംഗ് കമ്മറ്റിയുടെ ഈ യോഗം ഐകകണ്ഠ്യേന ശക്തമായ പ്രതിഷേധം രേഖപ്പെടുത്തുന്നു. ബഹുമാനപ്പെട്ട സുപ്രീം കോടതി അന്തിമ വിധി പുറപ്പെടുവിച്ച്, അഞ്ച് വർഷം പൂർത്തിയാകാറാവുകയും വിധി നടത്തിപ്പ് പുരോഗമിക്കുകയും ചെയ്യുന്ന ഘട്ടത്തിൽ ആയതിനെ അട്ടിമറിക്കുവാനും ഒരു വിഭാഗത്തെ സംരക്ഷിക്കുവാനും നടത്തുന്ന ഈ കുൽസിത നീക്കത്തിൽ നിന്ന് സർക്കാർ ഉടൻ പിന്മാറണമെന്നും ആവശ്യപ്പെടുന്നു.

## സഭാ തർക്കം രമ്യമായി പരിഹരിക്കണം

മലങ്കര സഭാതർക്കം രമ്യമായി പരിഹരിക്കണമെന്ന് തന്നെയാണ് മലങ്കര ഓർത്തഡോക്സ് സഭയുടെ നിലപാട്. എന്നാൽ സഭയുടെ പള്ളികൾ കൈയേറി, നിലവിലിരുന്ന ഭരണക്രമങ്ങൾ താറുമാറാക്കി അവയ്ക്കുവേണ്ടി കേസുകൾ നടത്തിയശേഷം തോൽവി സംഭവിച്ചപ്പോൾ കോടതി വിധി അംഗീകരിക്കില്ല എന്ന നിലപാട് സ്വീകരിച്ച് തെരുവിൽ ഇറങ്ങി അക്രമങ്ങൾ നടത്തുകയും പൊതുജനത്തെ തെറ്റിധരിപ്പിക്കാൻ വ്യാജപ്രചരണം നടത്തുകയും ചെയ്യുന്ന പാത്രിയർക്കീസ് വിഭാഗത്തിന്റെ പ്രവർത്തനങ്ങൾ അപലപനീയമാണെന്ന് സഭാ വക്താവ് ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട് പറഞ്ഞു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ സേവന വിഭാഗമായ ആർദ്ര ആരംഭിച്ച ആർദ്ര ഹോം പദ്ധതിയുടെ ആദ്യ രണ്ട് ഭവനങ്ങളുടെ താക്കോൽ ഏറ്റു വാങ്ങിയ ബിനോയ് ബാബുവും കുടുംബവും ജോബി ജോയിയും കുടുംബവും പ. കാതോലിക്കാ ബാവാ തിരുമേനിയോടൊപ്പം. അഭി. യൂഹാനോൻ മാർ ദീയസ്ക്കോറോസ്, വന്ദ്യ ഗീവർഗീസ് റമ്പാൻ, ഫാ. കെ.വൈ. വിത്സൺ, ഫാ. ഫിലിപ്പ് കെ. പോൾ, ഫാ. സഖറിയ തോമസ്, അഡ്വ. (ഡോ.) ഐസക്ക് പാമ്പാടി (ജനറൽ സെക്രട്ടറി) ജോൺസൺ കീപ്പള്ളിൽ (ട്രഷറർ) റോയി മാത്യു മുത്തൂറ്റ് (മുൻ ട്രഷറാർ) എന്നിവർ സമീപം.

## സഭാ തർക്കം :
## സുപ്രീം കോടതി വിധി മറികടക്കാനുള്ള ശ്രമം സർക്കാർ ഉപേക്ഷിക്കണം
### –പരിശുദ്ധ കാതോലിക്കാ ബാവാ

**കോട്ടയം:** സുപ്രീം കോടതി വിധി മറികടന്ന് നിയമനിർമ്മാണം വഴി മലങ്കര സഭാ തർക്കം പരഹരിക്കാനുള്ള ശ്രമങ്ങളിൽ നിന്നും സംസ്ഥാന സർക്കാർ പിൻതിരിയണമെന്ന് മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ. കോട്ടയം പഴയ സെമിനാരിയിൽ നടന്ന സഭാ മാനേജിങ് കമ്മിറ്റിയോഗത്തിൽ അദ്ധ്യക്ഷ പ്രസംഗം നടത്തുകയായിരുന്നു പരിശുദ്ധ ബാവാ. സുപ്രീം കോടതി വിധി മറികടക്കുന്ന നിയമ നിർമ്മാണത്തെ കേരളത്തിലെ പൊതു സമൂഹം ആശങ്കയോടെയാണ് കാണുന്നതെന്നും കാതോലിക്കാ ബാവാ പറഞ്ഞു. സഭയുടെ 2022 –2023 സാമ്പത്തിക വർഷത്തെ അർദ്ധ വാർഷിക ബജറ്റ് അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ അവതരിപ്പിച്ചു. യുക്രൈനിൽ നിന്നും മടങ്ങി വന്ന വിദ്യാർത്ഥികൾക്ക് കൈതാങ്ങ് നൽകുന്നത് ഉൾപ്പെടെ വിവിധ ക്ഷേമ പദ്ധതികൾ ഉൾകൊള്ളിച്ചുകൊണ്ടുള്ള 916 കോടി രൂപയുടെ ബജറ്റ് യോഗം പാസാക്കി.

സഭയിലെ അർഹരായ വിധവകൾക്ക് പ്രതിമാസ പെൻഷൻ നൽകും. ആഗോളതാപനം വർധിക്കുന്ന സാഹചര്യത്തിൽ സഭയുടെ ഇക്കോളജിക്കൽ കമ്മീഷന്റെ നേതൃത്വത്തിൽ ഹരിത ഓഡിറ്റിംഗ് നടത്തുന്നതിന് തുക അനുവദിച്ചു. നെൽ-ക്ഷീര കർഷകരെ ആദരിക്കുന്നതിനും തുക വകയിരുത്തി. സഭയുടെ ഔദ്യോഗിക ഓൺലൈൻ ചാനലിന്റെ സാധ്യതാ പഠനത്തിനും തുക അനുവദിച്ചു.

മെത്രാൻ സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ട 7 പേർക്ക് ജൂൺ 2-ന് പരുമലയിൽ വച്ച് റമ്പാൻ സ്ഥാനം നൽകും. ജൂലൈ 28-ന് പഴഞ്ഞി സെന്റ് മേരീസ് കത്തീഡ്രലിൽ വച്ച് ഇവരെ മെത്രാപ്പോലീത്താമാരായി വാഴിക്കും. പുതുതായി രൂപീകരിക്കുന്ന അസോസിയേഷന്റെ പ്രഥമ യോഗം ഓഗസ്റ്റ് 4-ന് പത്തനാപുരം മൗണ്ട് താബോർ ദയറാങ്കണത്തിൽ നടക്കും. വൈദിക ട്രസ്റ്റി, അത്മായ ട്രസ്റ്റി, സഭാ മാനേജിങ് കമ്മിറ്റി അംഗങ്ങൾ എന്നിവരെ തെരഞ്ഞെടുക്കും. മാനേജിങ് കമ്മിറ്റി അംഗങ്ങളായിരുന്ന ഫാ. യോഹന്നാൻ ശങ്കരത്തിൽ കോർ എപ്പിസ്ക്കോപ്പാ, ഡോ. സി. ജെ. റോയി, പ്രൊഫ. കെ. കെ. വർക്കി എന്നിവരുടെ നിര്യാണത്തിൽ യോഗം അനുശോചനം രേഖപ്പെടുത്തി. നിയമപരിഷ്കരണ കമ്മീഷൻ ശുപാർശ പ്രകാരം പൊതുജനാഭിപ്രായം തേടിയുള്ള സർക്കാർ നടപടികൾക്ക് എതിരെ മാനേജിങ് കമ്മിറ്റിയുടെ പ്രതിഷേധ പ്രമേയം അഡ്വ. ബിജു ഉമ്മൻ അവതരിപ്പിച്ചു.

## പ. കാതോലിക്കാ ബാവയ്ക്കു സ്നേഹാദരവുകൾ നൽകി കവടിയാർ കൊട്ടാരം



**തിരുവനന്തപുരം:** മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രധാന മേലധ്യക്ഷൻ ആയി ചുമതലയേറ്റ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായ്ക്ക് സ്നേഹാദരവുകൾ നൽകി തിരുവിതാംകൂർ രാജകുടുംബം. മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രധാന മേലധ്യക്ഷൻ ആയി സ്ഥാനമേറ്റ വലിയ പിതാവിനോടുള്ള ആദരസൂചകമായാണ് കൊട്ടാരത്തിൽ ആദരവും സ്വീകരണവും നൽകിയത്. പൂയം തിരുനാൾ ഗൗരി പാർവ്വതി ഭായ്, അശ്വതി തിരുനാ ൾ ഗൗരി ലക്ഷ്മി ഭായ് എന്നിവർ പരിശുദ്ധ കാതോലിക്കാ ബാവയെ സ്വീകരിച്ചു.

തിരുവിതാംകൂർ രാജകുടുംബവും മലങ്കര ഓർത്തഡോക്സ് സഭയും തമ്മിലുള്ള ശ്രേഷ്ഠമായ ബന്ധത്തെക്കുറിച്ച് പരിശുദ്ധ ബാവ എടുത്തു പറഞ്ഞു ഉത്രാടം തിരുനാൾ മഹാരാജാവ് മലങ്കര ഓർത്തഡോക്സ് സഭയുടെ വിവിധ പരിപാ ടികളിൽ പങ്കെടുത്തു ധന്യമാക്കിയതും, അശ്വതി തിരുനാൾ ഗൗരി ലക്ഷ്മി ഭായ് മുൻഗാമിയായ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായെ ദേവലോകം അരമനയിൽ എത്തി സന്ദർശിച്ചതും ബാവാ തിരുമേനി ഓർത്തെടുത്തു. മലങ്കര ഓർത്തഡോക്സ് സഭയുടെ സിരാകേന്ദ്രമായ കോട്ടയം പഴയ സെമിനാരിക്കു ആവശ്യമായ വസ്തുവകകളും തടിയുപകരണങ്ങളും സഭയ്ക്കായി ദാനം നൽകിയതും നന്ദിയോടെ ബാവാ തിരുമേനി അനുസ്മരിച്ചു. മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാധ്യക്ഷനായ പരിശുദ്ധ കാതോലിക്കാ ബാവ തിരുമനസ്സ് കവടിയാർ കൊട്ടാരം സന്ദർശിക്കാൻ മനസ്സു കാണിച്ചത് വലിയൊരു അനുഗ്രഹമാണെന്നും വലിയ പിതാവിന്റെ പുതിയ സ്ഥാനലബ്ധി മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് മാത്രമല്ല കേരള സമൂഹത്തിന് മുഴുവൻ അനുഗ്രഹത്തിന് നിദാനമാവട്ടെ എന്നും രാജകുടുംബം ആശംസിച്ചു. ജനാധിപത്യം വരുന്നതിനു മുമ്പ് തന്നെ ജനങ്ങൾക്ക് അധികാരം പകർന്നു നൽകിയവരാണ് തിരുവിതാംകൂർ രാജവംശം. 'ഒന്നും തങ്ങളുടേതല്ല ഈശ്വരനു ഉള്ളതാണ്, ഈശ്വരൻ എല്ലാവരുടേതുമാണ്' എന്ന സങ്കൽപത്തിൽ എല്ലാം ശ്രീപത്മനാഭന് സമർപ്പിച്ചു മാതൃക കാട്ടിയെന്നും ബാവാ തിരുമേനി എടുത്തുപറഞ്ഞു

തിരുവനന്തപുരം ഭദ്രാസനാധിപൻ അഭിവന്ദ്യ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്, ഫാ. തോമസ് കുര്യൻ മരോട്ടിപ്പുഴ, സഭാ മാനേജിങ് കമ്മിറ്റി അംഗം ബാബുജി ഈശോ, മുൻ സഭാ മാനേജിങ് കമ്മിറ്റി അംഗങ്ങളായ ഷാജി എബ്രഹാം, ജയ്സൺ പി. വർഗീസ് എന്നിവരും പരിശുദ്ധ കാതോലിക്കാ ബാവയ്ക്ക് ഒപ്പമുണ്ടായിരുന്നു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ബാംഗ്ലൂർ ഭദ്രാസനത്തിൽ ആരാധന ആരംഭിച്ചതിന്റെ 75- ാംവാർഷികവും ഭദ്രാസന 10-ാംവാർഷികവും അനുബന്ധിച്ചു ബാംഗ്ലൂർ ഭദ്രാസന മെത്രാപ്പോലീത്തഅഭിവന്ദ്യ എബ്രഹാം മാർ സെറാഫിം തിരുമേനിയുടെ നേതൃത്വത്തിൽ നിർദ്ധനരായ 15 യുവതി, യുവാക്കൾക്കു 2.15 ലക്ഷംവെച്ച് ധനസഹായംവിതരണം ചെയ്തു.



[illegible]

[illegible]

[illegible]

**വേർപാടിന്റെ അഞ്ചാം വർഷം**
**(ഏപ്രിൽ 05, 2022)**



## ലില്ലിക്കുട്ടി ഏബ്രഹാം

**കൊണ്ടോടിക്കൽ**
(വാഴൂർ ചുങ്കത്തിൽപറമ്പിൽ)
**ചങ്ങനാശേരി**
(തുമ്പമൺ കോട്ടയ്ക്കൽ നെടുംവേലിൽ കുടുംബാംഗം)

## ഒന്നാം ചരമവാർഷികം

2022 ഏപ്രിൽ 1



## വെരി. റവ. എം.എം. മാത്യൂസ് കോർഎപ്പിസ്കോപ്പാ

**ഓലിക്കൽ**
**വയലത്തല, റാന്നി**

സ്നേഹാദരവുകളോടെ
**സന്തപ്ത കുടുംബാംഗങ്ങൾ**

## 46-ാം ചരമ വാർഷികം

**(മാനേജരച്ചൻ)**



## Rev. Fr. T. C. Jacob Thalakulam

*Manager Old Seminary 1930-1960*
*Manager Catholicate Aramana 1960-1976*
*Chief Editor-Malankara Sabha Magazine*

---

14-4-2022 പെസഹാ വ്യാഴാഴ്ച ചീരഞ്ചിറ
സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ
ആചരിക്കും

# കാൽവറിയിൽ നീർമാതളം പൂക്കുമ്പോൾ



**അനീഷ് ബാബു ഹരിപ്പാട്,**
എം ജി.എം എച്ച്.എസ്.എസ് തിരുവല്ല

ഒരു നീർമാതളത്തിന്റെ ചേദം പോലെ ചോരയിൽ കുളിച്ച് കിടക്കുന്ന അരുമനാഥന്റെ ക്രൂശിൻ ചുവട്ടിലേക്ക് നാം എത്തിനിൽക്കുന്നു. "എന്റെ പ്രിയൻ പതിനായിരങ്ങളിൽ ശ്രേഷ്ഠൻ അവൻ ചുവപ്പും വെൺമയും ഉള്ളവൻ" എന്ന് ശൂലേംകാരി തന്റെ പ്രാണപ്രിയനെക്കുറിച്ച് ഉത്തമഗീതത്തിൽ പാടുന്നുണ്ട്. പ്രാണപ്രിയന്റെ ചുവപ്പ് കാൽവറിയിലെ രക്തത്തിന്റെ ചുവപ്പാണ്. സ്നേഹം ഭ്രാന്തായി മാറിയ കഥകൾ കേട്ടുമടുത്തവരാണ് നാം. പിതാവായ ദൈവത്തിന്റെ സ്നേഹഭ്രാന്തിന്റെ കഥ പറയുന്ന ഒരു വലിയ വെള്ളിയിൽ ആ ക്രൂശിന്റെ ചുവട്ടിലേക്കാണല്ലോ നാം നടന്നെത്തുക. "തന്റെ ഏകജാതനെ നൽകുവാൻ തക്കവണ്ണം ദൈവം ലോകത്തെ സ്നേഹിച്ചു പുത്രനെ തന്നു എന്ന് യോഹന്നാൻ പറയുന്നതും ഈ സ്നേഹഭ്രാന്തിന്റെ കാര്യമാണ്.

യദാ യദാ ഹി ധർമ്മസ്യ
ഗ്ലാനിർഭവതി ഭാരത
അഭ്യുത്ഥാനമധർമ്മസ്യ
താദാത്മാനം സ്വജാമ്യഹം

എവിടെ ധർമ്മം ഹനിക്കുന്നുവോ ആര് അതിനിടയാകുന്നുവോ ആ ദുഷ്ടനെ നിഗ്രഹിക്കുവാൻ ഈശ്വരൻ അവതാരമെടുക്കുമെന്നാണല്ലോ പുരാവൃത്തം

കാണാതെ പോയതിനെ രക്ഷിപ്പാനല്ലേ, മനുഷ്യപുത്രൻ വന്നത്.

കേവലം മുപ്പത്തി മൂന്ന് വയസ് പ്രായമുള്ള ഒരു ചെറുപ്പക്കാരൻ നൊന്തു പ്രസവിച്ച അമ്മയുടെ മുമ്പിൽ നഗ്നനാ യി നിൽക്കേണ്ടി വരിക. തച്ചന്റെ പണിശാലയിൽ നിന്നു വീഴുന്ന ചെറിയ മുള്ളാണികൾ പോലും പിച്ച വെച്ച് നടക്കുന്ന തന്റെ പൊന്നു മകന്റെ കാലിൽ തറച്ച് മുറിവേൽക്കാതിരിക്കുവാൻ അത്രമേൽ ശ്രദ്ധിച്ചിരുന്ന ഒരു അപ്പന്റെ കൺമുൻപിൽ കാരിരുമ്പാണികൾ അടിച്ചുറപ്പിച്ച കൈകാലുകളും മുൾക്കിരീടവും പേറി നിൽക്കേണ്ടി വരിക.

വിദ്വാന്മാർ പൊന്നും മൂരം കുന്തിരിക്കവും കാഴ്ചകൾ അർപ്പിച്ചവൻ ഇന്നിതാ യഹൂദന്മാരുടെ നിന്ദയും പരിഹാസവുമേൽക്കുന്നു. സ്വർഗീയ മാലാഖമാരുടെ കാദീശ് പാട്ടിൽ മതിമറന്നവൻ തെറിപാട്ടുകളുടെയും കൈയ്പ്പ് കാടിയുടെയും കുന്തമുനകളുടെയും നടുവിൽ നിലവിളിക്കുന്നു. എന്റെ ദൈവമേ എന്റെ ദൈവമേ നീ എന്നെ കൈവിട്ടതെന്തെന്ന് നിലവിളിക്കുമ്പോഴും തീച്ചൂളകളിലും സിംഹകുഴികളിലും കൂടെയിരിക്കുന്ന ദൈവത്തെ തള്ളിപറയുകയോ ഉപേക്ഷിക്കുകയോ ചെയ്യാത്ത നിന്നെ എന്നാണ് ഞാനും എന്റെ ചങ്കിലും സ്നേഹത്തിന്റെ ചുടുചോര കൊണ്ട് കോറി ഇടുക. ക്രൂശിലെ സഹനത്തോളം എന്റെ ഇല്ലായ്മകളും ഭാരങ്ങളും രോഗവും എത്തുമോ? എന്റെ പൊന്നു തമ്പുരാന്റെ കുരിശിനു ചുവട്ടിൽ നിൽക്കുമ്പോൾ എന്റെ നൊമ്പരങ്ങളും എന്റെ രോഗങ്ങളും ഏതുമില്ല.

ക്രൂശിന്റെ ചുവട്ടിൽ സ്വന്തം മകനുവേണ്ടി മുറിവേറ്റ ഹൃദയവുമായി കടന്നു വരുന്ന അമ്മ അറിയാതെ കാണുന്നുണ്ട്. ഏകജാതനായ ഒരു മകൻ കൺമുമ്പിൽ പിടഞ്ഞു മരിക്കുന്നത് കാണുവാൻ ഏത് അമ്മയ്ക്കാണ് സാധിക്കുക. ക്രൂശിൽ മൂന്ന് മണിക്കൂർ പ്രാണനുവേണ്ടി പിടയുന്ന മകനു മുമ്പിൽ പിടയുന്ന ചങ്കുമായി അവളുണ്ടായിരുന്നു അവന്റെ ചങ്കിലെ ബലം

കാൽവറിയിൽ സ്വന്തം പ്രാണന്റെ ഭാഗമായ മകനെ ലോകത്തിനുവേണ്ടി മുറിച്ച് നൽകുവാൻ പിതാവിന്റെ വാക്കുകൾക്ക് അമ്മയും മനസാകുകയാണ്. ഇല്ലെങ്കിൽ നൊന്തു പ്രസവിച്ച മക്കൾക്ക് വേണ്ടി ചങ്ക് പൊട്ടി നിലവിളിച്ചാൽ കേൾക്കാതിരിക്കുവാൻ ഏത് ദൈവത്തിനാണ് കഴിയുക. മക്കൾക്കു വേണ്ടി നിലവിളിച്ച് പ്രാർത്ഥിക്കുന്ന അമ്മമാരെ ക്രൂശിന്റെ ചുവട് സൃഷ്ടിച്ചിരുന്നെങ്കിൽ.

ഏകജാതനായ ഒരു മകൻ നഷ്ടപ്പെടുമ്പോൾ അവനെ എല്ലാശുശ്രൂഷകളും പൂർത്തിയാക്കി കബറിലേക്ക് കൊണ്ടുപോകും മുമ്പേ അവസാനമായി ചുംബിക്കുന്ന അവനെ യാത്രയാക്കുന്ന ഒരു അമ്മയുടെ ഹൃദയത്തോടെ ഈ വലിയ വെള്ളി നമ്മുടെ കർത്താവിന്റെ കുരിശു മുത്തുവാൻ നമുക്ക് സാധിക്കുമോ. ആ ക്രൂശിന്റെ തിരുനെറ്റിയിൽ അമർത്തി ചുംബിക്കുമ്പോൾ ഒരു തുള്ളി കണ്ണീരെങ്കിലും സമർപ്പിക്കുവാനുണ്ടെങ്കിൽ തീർച്ചയായും ഈ നോമ്പ് അർത്ഥപൂർണ്ണമായി. അനുതാപത്തിന്റെ കണ്ണീരു കൊണ്ട് ആ ക്രൂശിൻ ചുവട്ടിലെ ചോരക്കറ കഴുകുവാൻ ദൈവമേ ഒരു തുള്ളി കണ്ണീരെങ്കിലും എനിക്ക് നൽകണമേ.

കബറടക്കേണ്ട നമുക്ക്. നാളെ പാതാളത്തിൽ മൃതരുടെ ഇടയിൽ ഉറങ്ങേണ്ടതാണവന്. മാലാഖമാരുടെ മടിത്തട്ടിൽ അവൻ വിശ്രമിക്കട്ടെ വേദനികളില്ലാത്ത ലോകത്ത്. ഇമ്പങ്ങളുടെ പറുദീസിൽ മൂന്നാം പക്കം ഉണർവ്വുള്ളോനായി ഉയിരുള്ളോനായി മഹിമയോടെ ഉയർത്തെണീക്കട്ടെ.

"അവർ കുത്തിയവങ്കലേക്ക് നോക്കും ഏകജാതനെക്കുറിച്ച് വിലപിക്കും പോലെ അവനെ ഓർത്ത് വിലപിക്കും" സഖര്യാ. 12:10.

"The loss is immeasurable but so is the love left behind"

**3rd Year Of Demise**
**28-04-2022**

In ever loving memory of



# E V VARGHESE

**Edamurickal House, Noorommavu P.O, Mallappally.**

'ആർദ്രതയാൽ നാഥാ ദേവാ ദാസന്നേകണമെ പുണ്യം,
നിൻ മഹിമോദയ നാൾ തന്നിൽ നിർത്തണമെ വലമായിവനെ'

Mrs. Omanayamma Varghese
Vinod Varghese & Blessy Vinod
Adv. Vivek Varghese & Neenu Vivek
Jessy Mohan & family (sister)

*Grandchildren*

Janis Mariyam & Iona Liz.

# IAS/IPS/IFS/IRS



## സ്വപ്നങ്ങൾക്ക് ചിറകേകാം
## (സിവിൽ സർവീസ് പരിശീലനം)

ഫാ. സജി മേക്കാട്ട്

പ്രിയപ്പെട്ട ഒരാൾ സിവിൽ സർവീസ് പരീക്ഷയിൽ ഉന്നത വിജയം കൈവരിച്ചു എന്ന് വാർത്ത നമ്മിൽ നിറഞ്ഞ അഭിമാനവും ആനന്ദവും ഉണ്ടാക്കുന്നു. ഇന്ത്യൻ ഭരണചക്രം തിരിക്കുന്ന സുപ്രധാന സർവീസിലേക്ക് എത്തുമ്പോൾ ആ വിജയത്തിന്റെ മധുരം നമ്മുടെ പരിസരങ്ങളെയും ആഹ്ലാദഭരിതമാക്കും. എന്നാൽ കേന്ദ്ര സംസ്ഥാന സർക്കാരുകൾ നടത്തുന്ന ഇത്തരം പരീക്ഷകളിലേക്ക് നമ്മുടെ യുവത പ്രത്യേകിച്ചും സിവിൽ സർവീസ് പരിശീലനത്തിനു എത്തുന്നതിന്റെ ശതമാനം ഗണ്യമായി കുറഞ്ഞിരിക്കുന്നു.

1992 ൽ മലങ്കര ഓർത്തഡോക്സ് സഭയുടെ നേതൃത്വത്തിൽ ആണ് തലസ്ഥാന നഗരിയിൽ ആദ്യ സിവിൽ സർവീസ് പരിശീലനം ആരംഭിക്കുന്നത്. ഇന്ത്യയുടെ ഭരണചക്രം തിരിക്കുന്ന സുപ്രധാന സർവീസിലേക്ക് നിരവധി പ്രഗത്ഭർ എത്തുന്നതിന് ഇത് കാരണമായി. വീണ്ടും ഈ വിജയവഴിയിലേക്ക് കൂടുതൽ ആളുകളെ എത്തിക്കുവാൻ മികവോടെ അക്കാദമി പരിശീലനം തുടരുന്നു.

#### പരിശീലനവും പരീക്ഷയും

ഇച്ഛാശക്തിയോടൊപ്പം കഠിനാധ്വാനവുമുണ്ടെങ്കിൽ ഏതു സാഹചര്യത്തിൽ ഉള്ളവർക്കും കരസ്തമാക്കുവാൻ കഴിയുന്നതും അതുമൂലം ജീവിതനിലവാരം ഉൽകൃഷ്ടമാക്കുന്നതിനും വലിയ അവസരമാണ് ഇന്ത്യൻ സിവിൽ സർവീസ് മേഖലയിൽ ഉള്ളത്.

ഭാരതത്തിന്റെ ഭരണചക്രം തിരിക്കുവാൻ വേണ്ടി പ്രഗത്ഭരായ ഉദ്യോഗസ്ഥരെ തിരഞ്ഞെടുക്കുന്നതിന് യൂണിയൻ പബ്ലിക് സർവീസ് കമ്മീഷൻ (UPSC) എല്ലാ വർഷവും നടത്തുന്ന അഖിലേന്ത്യാ പരീക്ഷയായ ഇന്ത്യൻ സിവിൽ സർവീസ് എക്സാമിനേഷനിൽ കൂടി ഐ.എ.എസ്, ഐ.എഫ്.എസ്, ഐ.പി.എസ്, ഐ.ആർ.എസ് തുടങ്ങി ഇരുപത്തിയാറോളം സർവീസുകളിലേക്കുള്ള ഉദ്യോഗസ്ഥരെ കണ്ടെത്തുന്നു. ശരാശരി ആയിരത്തോളം ഒഴിവുകളാണ് എല്ലാ വർഷവും ഉണ്ടാവുക. പ്രിലിമിനറി, മെയിൻസ്, ഇന്റർവ്യൂ എന്നിങ്ങനെ മൂന്നു ഘട്ടങ്ങളിലായാണ് പരീക്ഷ നടക്കുന്നത്. ഏതെങ്കിലും വിഷയത്തിലുള്ള ബിരുദമാണ് അടിസ്ഥാന യോഗ്യത. പ്രിലിമിനറി പരീക്ഷക്ക് ഒബ്ജക്ടീവ് മാതൃകയിലുള്ള 100 ചോദ്യങ്ങൾ വീതമുള്ള രണ്ടു പേപ്പറുകളാണ് ഉള്ളത്. പൊതുവിജ്ഞാനം, ഇന്ത്യൻ ഭരണഘടന, സയൻസ് ആൻഡ് ടെക്നോളജി, ഇക്കണോമിക്സ്, ചരിത്രം, ജ്യോഗ്രഫി എന്നിവയുമായി ബന്ധപ്പെട്ട ചോദ്യങ്ങളാണ് പേപ്പർ ഒന്നിലുള്ളത്. രണ്ടാമത്തെ പേപ്പർ CSAT (Civil Service Aptitude Test) എന്നാണ് അറിയപ്പെടുന്നത്

ഏകദേശം പത്ത് ലക്ഷത്തോളം ആളുകളാണ് പ്രിലിമിനറി പരീക്ഷയ്ക്കു ഒരുങ്ങുന്നത്. അതിൽ പതിനയ്യായിരത്തോളം പേർ മെയിൻ പരീക്ഷയ്ക്ക് തിരഞ്ഞെടുക്കപ്പെടും. എന്നാൽ മൂവായിരത്തോളം ആളുകളിലേക്ക് ഇന്റർവ്യൂ പട്ടിക ചുരുങ്ങുന്നു. അതിൽ നിന്നും ആയിരം മുതൽ ആയിരത്തി ഇരുനൂറു ഉദ്യോഗാർത്ഥികൾ ആണ് സിവിൽ സർവ്വീസിലേക്ക് തിരഞ്ഞെടുക്കപ്പെടുന്നത്. അപ്പോൾ ഈ പരീക്ഷ വിജയിക്കുമ്പോൾ ഉള്ള സന്തോഷവും വിജയിക്കുവാൻ വേണ്ടിയുള്ള കഠിന പ്രയത്നവും ഊഹിക്കാവുന്നതേ ഉള്ളൂ. ഇന്റർവ്യൂ തലം വരെയെത്തുന്ന മൂന്നിൽ ഒരാൾ സർവ്വീസിലേക്ക് തിരഞ്ഞെടുക്കപ്പെടുമെന്ന് അനുമാനിക്കാം.

സ്കൂൾ തലം മുതൽ ഉള്ള തയ്യാറെടുപ്പ് സിവിൽ സർവീസി ലേക്കു വഴി എളുപ്പമാകും.

#### പൊതുഅറിവുകളുടെ ശേഖരണം

ദിനപത്രം മുടങ്ങാതെ വായിക്കുക, സർക്കാർ സ്കീമുകൾ, ദേശിയ അന്തർദേശിയ ബന്ധങ്ങൾ സമ്മേളനങ്ങൾ, വിദേശ രാജ്യങ്ങളുമായുള്ള കരാറുകൾ, സയൻസ്, ടെക്നോളജി, അഗ്രികൾച്ചർ ഇവയുമായി ബന്ധപ്പെട്ട വാർത്തകൾ, അവാർഡുകൾ തുടങ്ങിയവയൊക്കെ പരീക്ഷാർഥികൾ അറിഞ്ഞിരിക്കണം. പഠനത്തോടൊപ്പം പരിശീലനവും നേടി മുന്നേറുവാൻ സ്കൂൾ കാലഘട്ടം മുതൽ വിദ്യാർത്ഥികൾ തയ്യാറാവണം.



**എഴുത്തും വായനയും**

പത്രവായനയ്ക്കായി സമയം കണ്ടെത്തുകും എഡിറ്റോറിയൽ സൂക്ഷ്മതയോടെ വായിച്ചു കാര്യബോധം ഉണ്ടാക്കുവാനും കഴിയണം. പ്രധാനപ്പെട്ട ആശയങ്ങൾ കരുതി വയ്ക്കുവാനും കുറിപ്പുകൾ എഴുതി സൂക്ഷിക്കുവാനും കൂടുതൽ വിവരങ്ങൾ ഗൂഗിൾ ചെയ്ത് മനസ്സിലാക്കുവാനും ശ്രമിക്കണം. ഇത് സിവിൽ സർവീസ് പരീക്ഷക്കും അതു മൂലം സിവിൽ സർവീസ് എന്ന സ്വപ് നത്തെ യഥാർഥ്യമാക്കുവാനും സഹായകമാകും.

ഉപന്യാസങ്ങൾ എഴുതി പഠിക്കുന്ന ശീലം ചെറുക്ലാസുകൾ മുതൽ ആരംഭിക്കണം. ഭാഷാജ്ഞാനം വർധിക്കുന്നതിനും ഉദ്യോഗാർഥിയുടെ പൊതുവീക്ഷണം വിശാലമാക്കുന്നതിനും പ്രബന്ധരചന ഉപകരിക്കും. ആശയ ങ്ങളുടെ കൃത്യതയും വ്യക്തതയുമാണ് സിവിൽ സർവീസ് പരീക്ഷകളിൽ പരിശോധിക്കപ്പെടുന്നത്. സിവിൽ സർവീസ് പരിശീലനത്തിൽ എന്ത്-എങ്ങനെ പഠിക്കണമെന്നതാണ് പ്രധാനം. അതിനു നല്ല വായനകൾ ആവശ്യമാണ്. എന്നാൽ കുറേ വായിക്കുന്നതിലല്ല കാര്യം.

കുറച്ചേ പഠിച്ചുള്ളുവെങ്കിലും അതു നന്നായി പഠിക്കുക എന്നുള്ളതിലാണ് കാര്യം. പഠിക്കുന്ന കാര്യങ്ങളുടെ ബഹുവീക്ഷണം നേടിയെടുക്കാൻ പരീക്ഷാർഥിക്ക് കഴിയേണ്ടതുണ്ട്. വ്യക്തതയില്ലാതെ പഠിച്ചാൽ ഉത്തരകടലാസ്സിന് മുന്നിലും ആശയകുഴപ്പത്തോടെ ഇരിക്കേണ്ടി വരും.

വ്യക്തിത്വം പ്രധാനം പേഴ്സണാലിറ്റി ടെസ്റ്റ് എന്നാണ് ഇന്റർവ്യൂവിനെ അറി യപ്പെടുന്നത്. അറിവിന്റെ പരിശോധനയല്ല ഇവിടെ നടക്കുന്നത്. വീക്ഷണങ്ങൾ, അഭിപ്രായങ്ങൾ, ധാരണകൾ, നിലപാടുകൾ എന്നിവ എന്നിവ വിലയിരുത്തപ്പെടും.

നാല് ബോർഡ് അംഗങ്ങളും ചെയർമാനും അടങ്ങുന്നതാണ് ഇന്റർവ്യൂ പാ നൽ. മെയിൻസ് പരീക്ഷാ വിജയിച്ചവർ UPSC അഭിമുഖത്തിന് മുമ്പ് നിരവധി മോക് സെക്ഷനു കളിൽ പങ്കെടുക്കാറുണ്ട്. അഭിമുഖത്തിന് ശേഷം, ഇന്റർവ്യൂവിന് ലഭിച്ച മാർക്കും, മെയിൻ പരീക്ഷയ് ക്ക് ലഭിച്ച മാർക്കും വീണ്ടും കൂട്ടിയിട്ടാണ് ഫൈനൽ റാങ്ക് പ്രഖ്യാപിക്കുന്നത്.

**പരിശീലനം മികവോടെ**

ഇന്ത്യയിലെ ഏറ്റവും സുപ്രധാന പരീക്ഷകളിലൊന്നായ സിവിൽ സർവ്വീസ് പരീക്ഷ വിജയി ക്കണമെങ്കിൽ കൃത്യമായ പരിശീലനം ആവശ്യമാണ്. തിരുവനന്തപുരത്തു പ്രവർത്തിക്കുന്ന സഭയുടെ പരിശീലന കേന്ദ്രമായ IAS HUB അക്കാദമിയിൽ അനുഭവ സമ്പന്നരായ പരിശീലകർ, ആധുനിക സംവിധാനങ്ങളോട് കൂടിയ ക്ലാസ് റൂം എയർകണ്ടീഷനും വൈഫൈയോടുകൂടിയ റീഡിങ് റൂമും ലൈബ്രറിയും അക്കാഡമിയിൽ ഒരുക്കിയിരിക്കുന്നു. താമസ സൗകര്യവും അക്കാഡമി പ്രവർത്തിക്കുന്ന ഓർത്തഡോക്സ് സ്റ്റുഡന്റ് സെന്റർ ഹോസ്റ്റലിൽ ക്രമീകരിക്കുന്നു. സാമ്പത്തിക പ്രതിസന്ധിയുള്ള സമർത്ഥരായ വിദ്യാർത്ഥികൾക്ക് സ്കോളർഷിപ് നേടി സൗജന്യ പരിശീലനത്തിനുള്ള പദ്ധതികളും അക്കാദമി ആവിഷ്കരി ച്ചിട്ടുണ്ട്.

സ്കൂൾ വിദ്യാർത്ഥികൾക്ക് ഫൌണ്ടേ ഷൻ, കോളേജുകളിൽ സിവിൽസ് ക്ലബ്, ഡിഗ്രിയോടൊപ്പമുള്ള പരിശീലനം, അക്കാദമിയിൽ നേരിട്ട് ചേർന്നുള്ള ഒരുവർഷത്തെ കോച്ചിങ് എന്നിങ്ങനെയുള്ള പരിശീലന സംവിധാനങ്ങൾ ആണ് ഉള്ളത്.

# എത്യോപ്യൻ പാത്രിയർക്കീസ് ആബൂന മെർക്കോറിയോസ് കാലം ചെയ്തു





**ഫാ. ഡോ. ജോസി ജേക്കബ്**
(പ്രിൻസിപ്പൽ, സെന്റ് തോമസ് സെമിനാരി, നാഗപ്പൂർ)

**1988** ൽ ആണ് പ. ആബൂന മെർക്കോറിയോസ് പാത്രിയർക്കീസായി അവരോധിക്കപ്പെടുന്നത്. എത്യോപ്യൻ സഭ അതിന്റെ ചരിത്രത്തിലെ ഒരു വലിയ പ്രതിസന്ധിയിലൂടെ കടന്നുപോകുന്ന കാലഘട്ടമായിരുന്നു അത്. 1974-ൽ എത്യോപ്യയുടെ ചക്രവർത്തിയായിരുന്ന ഹെയിലി സെലാസ്സിയെ അധികാരത്തിൽ നിന്ന് നീക്കികൊണ്ട് ഒരു പട്ടാള വിപ്ലവം എത്യോപ്യയിൽ അരങ്ങേറി. കടുത്ത കമ്മ്യൂണിസ്റ്റ് കാഴ്ചപ്പാടുകളുള്ള പട്ടാളഭരണകൂടത്തെ അംഗീകരിക്കുന്നതിന് അന്നത്തെ പാത്രിയർക്കീസായിരുന്ന പ. ആബൂന തെയോഫിലോസ് വിമുഖത കാണിച്ചു. അതിന്റെ അനന്തരഫലമായി അദ്ദേഹം തൂക്കിലേറ്റപ്പെട്ടു. ആ പ. പിതാവിന്റെ രക്തസാക്ഷിത്വത്തെ തുടർന്ന് പട്ടാള ഭരണകൂടത്തിന്റെ തീരുമാനപ്രകാരം ഗ്രാമപ്രദേശത്തെ ഒരു സന്യാസ ആശ്രമത്തിൽ നിന്ന് വന്ന ഒരു സന്യാസിയെ സഭയുടെ പാത്രിയർക്കീസായി 1974-ൽ തന്നെ ആബൂന തെക്ക്‌ലെ ഹൈമാനോത്ത് എന്ന സ്ഥാനനാമത്തിൽ അവരോധിച്ചു. പട്ടാള ഭരണകൂടത്തോട് സമരസപ്പെട്ടുകൊണ്ട് പ്രവർത്തിച്ചിരുന്ന അദ്ദേഹം 1988-ൽ കാലം ചെയ്തു. തുടർന്ന് ആബൂന മെർക്കോറിയോസ് എത്യോപ്യ ൻ ഓർത്തഡോക്സ് സഭയുടെ പാത്രിയർക്കീസായി അതെ വർഷം വാഴിക്കപ്പെട്ടു. അദ്ദേഹം പൂർണ്ണമായും പട്ടാളഭരണ സംവിധാനത്തോട് ചേർന്ന് പ്രവർത്തിക്കുകയുണ്ടായി.

1991-ൽ പട്ടാള ഭരണം അവസാനിക്കുകയും ജനാധിപത്യ സ്വഭാവമുള്ള ഒരു ഭരണ സംവിധാനം എത്യോപ്യയിൽ നിലവിൽ വരികയും ചെയ്തു. തുടർന്ന് പാത്രിയർക്കീസായിരുന്ന ആബൂന മെർക്കോറിയോസ് സ്ഥാനത്യാഗം ചെയ്യുകയും അമേരിക്കൻ ഐക്യനാടുകളിൽ രാഷ്ട്രീയ അഭയം തേടുകയും ചെയ്തു. അമേരിക്കയിൽ വച്ച് എത്യോപ്യയിലെ പുതിയ ഭരണസംവിധാനത്തോട് വിയോജിപ്പ് മൂലവും മറ്റ് പല കാരണങ്ങളാലും പാശ്ചാത്യരാജ്യങ്ങളിൽ എത്തിചേർന്ന് എത്യോപ്യൻ സന്യാസ പുരോഹിതന്മാരിൽ പലരെയും അദ്ദേഹം മേൽപ്പട്ടക്കാരായി വാഴിച്ചു. അങ്ങനെ ഒരു സമാന്തര സഭാസംവിധാനം രൂപീകൃതമായി. ഓറിയന്റൽ ഓർത്തഡോക്സ് സഭകൾ ഒന്നും ഔദ്യോഗികമായി പ. ആബൂനാ മെർക്കോറിയോസിനെ അംഗീകരിച്ചില്ല. എത്യോപ്യൻ സഭയുടെ പ. സുന്നഹദോസ് വിഘടിത വിഭാഗത്തെ സ്വീകരിക്കുന്നതിന് 2018 ജൂലൈ മാസത്തിൽ തീരുമാനിച്ചു. അങ്ങനെ പ. ആബൂനാ മെർക്കോറിയോസിനെയും അദ്ദേഹത്തിന്റെ കൂടെയുള്ള 17 മേൽപ്പട്ടക്കാർക്കും മാതൃസഭയിലേക്ക് തിരികെവരുന്നതിന് സാധിച്ചു. പ്രസ്തുത ക്രമീകരണത്തെ തുടർന്ന് എത്യോപ്യയിൽ സഭാഭരണത്തിൽ പങ്കാളിത്തമില്ലാതെ കഴിയുകയായിരുന്നു. പ. ആബൂന മെർക്കോറിയോസിന്റെ നേതൃത്വത്തിലുള്ള വിഘടിത വിഭാഗം എത്യോപ്യൻ ഓർത്തഡോക്സ് സഭയിലേക്ക് ചേർന്നതിനെ തുടർന്ന് തുടർച്ചയായ പ്രതിസന്ധികൾ സഭയുടെ നടത്തിപ്പിൽ ഉണ്ടാകുന്നു എന്ന വസ്തുത സങ്കടകരമെങ്കിലും പറയാതെ വയ്യ.

## ചെരാത്



# അടയാളപ്പെടുത്തുന്നവർ

ഫാ. ഷാലു ലൂക്കോസ് തിരുമംഗലം

അടയാളപ്പെടുത്തുന്ന
കല്ലുകളുമായി
അവർ വരുന്നു
നിന്റെ വീടകത്തിന്
വേഗത പോരെന്ന്
അവർ പറയുന്നു.
ദേവന് ദേവനീതി
രാജന് രാജ നീതി
നിനക്ക് നീതിയില്ലെന്നവർ
തിട്ടൂരമിറക്കി.
അതിരടയാളപ്പെടുത്തുന്ന
കല്ലുകൾ അതിര് ഭേദിച്ച്
വരുന്നത് ആർക്ക് വേണ്ടി?
എറിയപ്പെട്ടവനും
എറിഞ്ഞവനും
ഒരു നീതി പങ്കിട്ട്
കല്ല് മാത്രം സംസാരിക്കുന്നു
സംസാരിക്കുന്ന
കല്ലുകളുമായി നാം
എങ്ങനെയാണ് ഒരു
ബാന്ധവം വയ്ക്കുക.

വ്യാഴവട്ടങ്ങൾ
ഇലപൊഴിയും കാലംപോലെ...
വേഗതയുടെ ഇടനാഴികൾ
ഇടനെഞ്ച് കീറി
കൂകിപ്പായുന്നത്
കണ്ടുനിൽക്കാനല്ലാതെ
എന്ത് ചെയ്യാം നമുക്ക്?
മണ്ണ് മുറിയുന്നതും
മനസ്സു മുറിയുന്നതും
ചേരി മുറിയുന്നതും
പ്രത്യയ ശാസ്ത്രങ്ങളുടെ
നട്ടെല്ല് മുറിയുന്നതും
മുറിവ് കൂടാത്ത മുറിവുകളുമായി
നമുക്ക് കണികണ്ടുണരാം

അപ്പം വിഭജിച്ച്
നൽകാനാവാത്തവൻ നമുക്ക്
മിനുത്ത പാത്രം തന്ന്
വിശപ്പിനെ ഒരു ദിവാസ്വപ്നത്തിൽ
കുരുക്കിയിട്ടിരിക്കുന്നു.
ഓടുന്ന വണ്ടിക്ക്
ഒരുമുഴം മുമ്പേ കരഗതമാകുന്ന
പണക്കിലുക്കങ്ങളിൽ
കുരുതി ചെയ്യപ്പെടുക.
കാനനവും കാട്ടാറും തെളിനീരുറവയും
ജീവജാല നിശ്വാസങ്ങളും
അന്നദാതാവായ
കർഷകന്റെ അവകാശങ്ങളുമാണ്
അവന്റെ സ്വപ്നങ്ങളിലും
അവന്റെ വിയർപ്പ് വീണ
ഇറയത്തും
അഷ്ടിക്ക് വകയില്ലാത്ത
അവന്റെ അടുക്കളയിലും
കല്ലുകൾ പാകി
ഞെളിഞ്ഞെഴുന്നേൽക്കുന്നത്
ജനപക്ഷത്തിന്റെ
സർക്കാരെന്ന പേരുകാരാണ്
അവർ നിയന്ത്രിക്കുന്ന
ഉദ്യോഗദുഷ്പ്രഭുത്വമാണ്
അവന്റെ ചൂണ്ടാണിവിരലിൽ
മഷി ചാർത്തി
അവൻ നൽകിയ ഭിക്ഷ
മാത്രമാണ് അധികാരമെന്ന്
അറിഞ്ഞിട്ടും അറിയായ്മ
നടിച്ചുള്ള ഈ തേരോട്ടം
വെറിപിടിച്ച വേട്ട മൃഗത്തിന്റെ
വ്യഗ്രതയോടെ
ജനതയെ വേട്ടയാടാനുള്ള
ത്വരയാണ്.

സ്വാതന്ത്ര്യത്തിന്റെ,
പ്രതികരണത്തിന്റെ
പ്രതിഷേധത്തിന്റെ
അവനവനെ ഉറക്കെ പറയുന്നതിന്റെ
ജാലകങ്ങൾ അടയ്ക്കുന്നതിന്റെ
ആദ്യപടിയാണിത്.
ഒരു ജനതയെ പാർട്ടി ഗ്രാമമെന്ന
ചതുപ്പിലേക്ക് വലിച്ചെറിയലാണ്
ചതുപ്പിൽ കാൽ കുഴഞ്ഞ്
ഒരു ദീന ശബ്ദം പോലുമില്ലാതെയവർ
ഒടുങ്ങിക്കൊള്ളും
നന്ദിഗ്രാമുകളുടെ
ഈറനണിഞ്ഞ തേങ്ങലുകൾ
ഈ മണ്ണിലും വിറകൊണ്ടേക്കും
ശിഷ്ടായുസ്സ് ഈ മണ്ണിൽ
എന്ത് ധൈര്യത്തിലാണ്
നമുക്ക് ജീവിക്കാനാവുക?
വിത്തെടുത്തു കുത്തി അതുണ്ട് മതി മറക്കുന്ന
അധികാര വർഗ്ഗത്തിന്റെ
പ്രജകളായി നമ്മുടെ
തലമുറകളെ എങ്ങനെയാണ്
വിട്ടു കൊടുക്കുക?
ഞാനുമെൻ സമസ്താ
സുഖിനോ ഭവന്തു.

E-mail: fr.thirumangalam@gmail.com

# അറിയപ്പെടാത്ത ഏടുകൾ

**ഫാ.ഡോ. ഒ.തോമസ്**




'മാർ ഒസ്താത്തിയോസിന്റെ അറിയപ്പെടാത്ത ഏടുകൾ' ക്രൈസ്റ്റ് ആഡിക്ഷൻ വെളി പ്പെടുത്തിയ ഗ്രന്ഥം.

ഭാഗ്യസ്മരണാർഹനായ ഒസ്താത്തിയോസ് തിരുമേനിയുടെ പത്താം ഓർമ്മദിനത്തിൽ പ്രകാശനം നടത്തിയ അഡ്വ. വർഗീസ് പി. തോമസിന്റെ (പൊന്നച്ചൻ വക്കീൽ) പുസ്തകം ഹൃദ്യമായ വായനയുടെ അനുഭവം തന്നു. പുസ്തകത്തിന്റെ തലക്കെട്ട് സൂചിപ്പിച്ചതു പോലെ മാർ ഒസ്താത്തിയോസിന്റെ അറിയപ്പെടാത്ത ഏടുകൾ തന്നെയാണ് അനാവരണം ചെയ്യപ്പെട്ടത്. തിരുമേനിയുടെ ജീവിതത്തിന്റെ ലാളിത്യത്തെ, ലളിതമായിത്തന്നെ അവതരിപ്പിക്കുന്നതിൽ പൊന്നച്ചൻ വക്കീൽ വിജയിച്ചിരിക്കുന്നു.

സുവിശേഷകർ വരച്ചുകാട്ടിയ ക്രിസ്തുവിന്റെ നിർമ്മലമായ ജീവിതവും ലാളിത്യമാർന്ന ഉപദേശങ്ങളും വേദശാസത്രഞ്ജന്മാർ ദുർഗ്രാഹ്യമായി അവതരിപ്പിക്കുന്ന രീതി ഇവിടെ ഉണ്ടായിട്ടില്ല. അദ്വൈതം, അത്രൈയ്തം, ത്യത്വാധിഷ്ഠിതം, സാമൂഹ്യനീതി, സ്നേഹത്തിന്റെ ഏകമതം, മുതലാളിത്തം കമ്മ്യൂണിസം സോഷ്യലിസം എന്നിവയുടെ അന്തർധാര, പ്രൊട്ടസ്റ്റന്റ്, ഓർത്തഡോക്സ്, കാത്തലിക്ക് വേദശാസ്ത്രങ്ങളുടെ ശക്തിബലഹീനതകൾ, ഭാരത സുവിശേഷീകരണം തുടങ്ങി തിരുമേനിയുടെ വേദശാസ്ത്ര ചിന്തകളിലേക്ക് അധികം കടക്കാതെ, തീരുമേനി ഒരു പച്ച മനുഷ്യനായി ഈ ഭൂമിയിൽ എങ്ങനെ ജീവിച്ചു എന്ന് ഈ ഗ്രന്ഥത്തിൽ വരച്ചു കാട്ടിയിരിക്കുന്നു.

വിശ്വദാർശനികരുടെ പേരുകൾ എല്ലാം സൂചിപ്പിച്ചിട്ട് ഇവരിൽ ഒരാളല്ല എനിക്കു ക്രിസ്തു എന്ന് പണ്ഡിതനായ പൗലോസ് മാർ ഗ്രീഗോറിയാസ് തീരുമേനി തന്റെ ആത്മകഥയുടെ അവസാനം രേഖപ്പെടുത്തിയതാണ്, അദ്ദേഹത്തിന്റെ ജീവിതത്തിന്റെ ഔന്നത്യം വല്ലാത്ത ഒരനുഭവമായി മാറുത്. ഈ പുസ്തകത്തിന്റെ 129 ാം പേജിൽ രേഖപ്പെടുത്തിയ ക്രൈസ്റ്റ് ആഡിക്ട് എന്ന പദപ്രയോഗം ഈ ഗ്രന്ഥത്തിന്റെ ഉള്ളടക്കത്തെ വരച്ചു കാട്ടുന്നു. മിക്ക ജീവചരിത്ര പുസ്തകങ്ങളും വ്യക്തി പൂജയ്ക്കായി സമർപ്പിക്കപ്പെടുന്ന രീതി ഈ കാലങ്ങളിൽ വ്യാപകമായിരിക്കുന്നു. ലെസ്ലിവെനർ ഹെഡ്, നവീകരണ പാരമ്പര്യത്തിലുള്ള പ്രഭാഷകനും എഴുത്തുകാരനും ആയിരുങ്കെിലും അദ്ദേഹത്തിന്റെ ഒരു പ്രസ്താവന ശ്രദ്ധേയമാണ്. 'നിങ്ങളുടെ പ്രസംഗം കഴി യുമ്പോൾ പ്രാസംഗകന്റെ മുഖമാണ്ടു പോകുകയും അവിടെ ക്രിസ്തുവിന്റെ മുഖം നിങ്ങളുടെ മനോമുകുരങ്ങളിൽ തെളിഞ്ഞു നിൽക്കുകയും ചെയ്യുന്നുവെങ്കിൽ അതാണ് ശരിയായ സുവിശേഷ പ്രസംഗം.

'ഒസ്താത്തിയോസ് തീരുമേനി ആത്മാർത്ഥമായി ആഗ്രഹിച്ചിരുന്നതു അതാണ് അതിലേക്ക് ആരേയും ആകർഷിക്കുവാൻ അദ്ദേഹം ആഗ്രഹിച്ചില്ല. ക്രിസ്തുവിലേക്ക് അടുപ്പിക്കുവാൻ ആഗ്രഹിച്ചു. തന്റെ ആത്മകഥയ്ക്ക് അതു കർത്താവാകുന്നു' എന്നു പേർ നൽകിയത് ആ അർത്ഥത്തിലാണ്. എന്നാൽ അദ്ദേഹത്തിന്റെ ആത്മാവ് ആഗ്രഹിക്കാത്ത നിലയിലുള്ള പുകഴ്ച്ചകൾ ചുരുക്കം ചിലയിടങ്ങളിൽ ഉണ്ടാകുന്നുണ്ട്. തിരുമേനിയുടെ ജീവിതത്തിന്റെ അറിയപ്പെടാത്ത ഏടുകളിൽ കൂടി പൊന്നച്ചൻ വക്കീൽ വരച്ചുകാട്ടാൻ ശ്രമിച്ചത് 'ഈ ക്രൈസ്റ്റ് ആഡിക്ഷൻ' ആണ്. ഈ പുസ്തകത്തെ ഹാാദാകർഷിക്കുന്ന പ്രധാനപ്പെട്ട ഒരു ഘടകം അതാണെന്നു തോന്നുന്നു.

ലോകപ്രശസ്തരായ വേദശാസ്ത്രജ്ഞരും രാഷ്ട്രീയ സാമൂഹ്യ സാംസ്ക്കാരിക മേഖലകളിലെ ഉന്നതന്മാരും അദ്ദേഹത്തിനു സുഹൃത്തുക്കളായി ഉണ്ടായിരുന്നു. എന്നാൽ ഈ ഗ്രന്ഥം ഉന്നംവച്ചതു അദ്ദേഹത്തിന്റെ ദരിദ്രരായ സ്നേഹിതന്മാരിലായിരുന്നു. അതിൽ കുറേ നേർകാഴ്ചകൾ ആണ് ഇതിൽ കൂടുതൽ ഇടം തേടിയിരിക്കുന്നത്.

കാക്ക കൊത്തിപ്പറിച്ച സൈമണും, ശുശ്രൂഷകൻ ബിജുവും സാരഥി തങ്കച്ചനും, കേവലം ഒരാഴ്ച നീണ്ടു നിന്നു സൗഹൃദത്തിനു ശേഷം പിരിഞ്ഞുപോയപ്പോൾ വാവിട്ടുകരഞ്ഞ കുട്ടിക്കുട്ടവും, കോട്ടയ്ക്കലിൽ വച്ച് തുണിയലക്കാൻ വന്ന ദരിദ്രയുവാവിന്റെ വീട്ടിൽ രോഗിയായിക്കിടന്ന മാതാവിനെ അന്വേഷിച്ച് ചെന്നതു മൊക്കെ, വിവരിച്ച് അഞ്ചാം സുവിശേഷത്തിന്റെ അർത്ഥതലങ്ങളെ ലേഖകൻ നന്നായി കോറിയിട്ടിരിക്കുന്നു.

'ഒരു അനാഥനും ദരിദ്രനും സ്നേഹിതനായിട്ടില്ലാത്ത ആരും വിശുദ്ധരുടെ പട്ടികയിൽ ഉൾപ്പെട്ടിട്ടില്ല' എന്ന് എവിടെയോ വായിച്ചു മറന്നതും ഈ പുസ്തകം വായിച്ചപ്പോൾ ഓർത്തു പോകുന്നു.

അടുത്തത് ഈ പുസ്തകം പറയാതെ പറയുന്ന ഒരു സത്യം ഇതുമായി ബന്ധമുള്ളതാണ്. സുവിശേഷകർ വെളിപ്പെടുത്തിയ ചുങ്കക്കാരുടെയും പാപികളുടെയും സ്നേഹിതനായ, ദൈവരാജ്യം ഭൂമിയിൽ ആരംഭിക്കത്തക്കവിധം ലോകത്തെ സ്നേഹിച്ച (യോഹ 3:16) ക്രിസ്തുവിനെ തന്റെ ഹൃദയമാകുന്ന രാജധാനിയിൽ പ്രതിഷ്ഠിക്കണമെന്നു പാടിയ ഒസ്താത്തിയോസ് തീരുമേനിയെ പ്രകീർത്തിക്കുന്നതിലുപരിയായി, മനുഷ്യരാശിയുടെ പ്രത്യാശയും വീണ്ടെടുപ്പുകാരനുമായ ക്രിസ്തു വിനോടുള്ള അടുപ്പം അൽപമെങ്കിലും വർദ്ധിപ്പിക്കാനുള്ള ചിന്തകളാണ് ഈ പുസ്തകം നൽകുന്നത്. ആ തരത്തിൽ ഈ ഗ്രന്ഥം തീരുമേനിയെപ്പറ്റിയുള്ള മറ്റു പല എഴുത്തുകളിൽ നിന്നും വേറിട്ട് നിൽക്കുന്നു. ഇതിലെ ഭാഷ, തലയിൽ നിന്നല്ല, ഹൃദയത്തിൽ നിന്നുള്ളതാണ് ഇതിലെ വരികൾ ബുദ്ധിയുടേതല്ല, അന്തരാത്മാവിൽ നിന്നുള്ളതാണ്. ഗ്രന്ഥകർത്താവിന് ആ നിലയിൽ പ്രാപ്തി നൽകിയ ദൈവ കരുണക്ക് സ്തോത്രം. ഒപ്പം ഗ്രന്ഥകർത്താവിന് പ്രാർത്ഥന പൂർവ്വമായ ആശംസകളും. ദൈവം അനുഗ്രഹിക്കട്ടെ!



# മരുഭൂമിയിലെ നീരുറവ

**St. Thomas Orthodox Congregation (STOC),**
**(Founded by H.G.L.L Dr.Gheevarghese Mor Osthathios in 1975)**

## ജീവകാരുണ്യസഹായം - 2022

ഭാഗ്യസ്മരണീയനായ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാൽ 1975 സെപ്റ്റംബർ 12-ാം തീയതി സ്ഥാപിതമായ **മണലാരണ്യത്തിലെ മാതൃ കോൺഗ്രിഗേഷൻ** 2022 -ലെ ജീവകാരുണ്യ ധനസഹായങ്ങൾക്ക് അർഹരായവരിൽ നിന്നും അപേക്ഷകൾ ക്ഷണിക്കുന്നു. **ചികിത്സാ സഹായത്തിന് ജാതിമത ഭേദമെന്യേ ആർക്കും അപേക്ഷിക്കാം.** മറ്റു സഹായങ്ങൾ ഓർത്തഡോക്സു സഭാംഗങ്ങൾക്കു മാത്രം നൽകുന്നു. എല്ലാ സഹായങ്ങൾക്കും അടുത്തുള്ള ഓർത്തഡോക്സ് പള്ളി വികാരിയുടെ ശുപാർശ ഉണ്ടായിരിക്കണം.

**1. മാർ ഒസ്താത്തിയോസ് ചികിത്സാ ധനസഹായം: MOSA:** ക്യാൻസർ, കിഡ്നി,ഹാർട്ട് സംബന്ധമായ രോഗങ്ങൾ ബാധിച്ച നിരാലംബരും സാധുക്കളുമായ രോഗികൾക്കായിരിക്കും ധന സഹായം നൽകുന്നത്.

**2. സ്നേഹ സ്പർശം** കുട്ടികൾ അനുഭവിക്കുന്ന വേദനകളെ മനസ്സിലാക്കി അവർക്ക് പ്രതീക്ഷയും മാതാപിതാക്കൾക്ക് ആശ്വാസവും നൽകുന്ന സഹായ പദ്ധതിയായ "സ്നേഹ സ്പർശം" കുഞ്ഞുങ്ങളിലെ അപൂർവ്വ രോഗങ്ങൾക്ക് തുടർചികിത്സയ്ക്ക് ആവശ്യമായ സാമ്പത്തിക സഹായം നൽകുന്നു.

ഓർത്തഡോക്സ് സഭാംഗങ്ങൾക്ക് അതാത് പള്ളിവികാരിയുടെയും അല്ലാത്തവർക്ക് സമീപമുള്ള ഓർത്തഡോക്സ് പള്ളിവികാരിയുടെയും ശുപാർശ ഉണ്ടായിരിക്കണം. രോഗവിവരങ്ങൾ രേഖപ്പെടുത്തിയ, ചികിത്സിക്കുന്ന ഡോക്ടറുടെ ആറു (6) മാസത്തിനുള്ളിൽ വാങ്ങിയ ഒറിജിനൽ സർട്ടിഫിക്കറ്റും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. **ഒറിജിനൽ സർട്ടിഫിക്കറ്റ് ഇല്ലാത്ത സാഹചര്യത്തിൽ മെഡിക്കൽ സർട്ടിഫിക്കറ്റിന്റെ കോപ്പി അപേക്ഷ ശുപാർശ ചെയ്യുന്ന വൈദികൻ സാക്ഷ്യപ്പെടുത്തി അയയ്ക്കേണ്ടതാണ്.**

3. **ശിലോഹോം ഗിവ് സൈറ്റ്** കാര്യംനാടിയിലെ മലങ്കര ഓർത്തഡോക്സ് സിറിയൻ ചർച്ച് മെഡിക്കൽ മിഷൻ കണ്ണാശുപത്രിയും ശാസ്താംകോട്ട മാർ തിയോഡോസിയൂസ് മെമ്മോറിയൽ മെഡിക്കൽ മിഷൻ ആശുപത്രിയും വഴിയായി **"ശീലോഹോം ഗിവ് സൈറ്റ്"** പ്രോജക്ടിലൂടെ അന്ധതാനിവാരണത്തിനുള്ള ചികിത്സ ലഭിക്കുന്നതാണ് അർഹതപ്പെട്ടവർ മേൽപറഞ്ഞ ആശുപത്രികൾ സന്ദർശിക്കുക

**4. സാന്ത്വനം വിധവാ പെൻഷൻ പദ്ധതി:** മലങ്കരസഭയിലെ 45 വയസ്സിൽ താഴെയുള്ള നിർധനരും വിധവകളോ, ശയ്യാവലംബരായ ഭർത്താക്കന്മാരോ ഉള്ള 9 വനിതകൾക്ക് ദൈനംദിന ചെലവുകൾക്കായി എല്ലാ മാസവും ഒരു വർഷത്തേക്ക് ധനസഹായം നൽകുന്നതാണ്.പ്രായം തെളിയിക്കുന്ന സർട്ടിഫിക്കറ്റ് അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.

**5. യുവസാന്ത്വനം പെൻഷൻ പദ്ധതി:** ശയ്യാവലംബരായ യുവജനങ്ങളുടെ സംരക്ഷണ സഹായമായി 45 വയസ്സിൽ താഴെയുള്ള 9 യുവാക്കൾക്ക് ദൈനംദിന ചെലവുകൾക്കായി എല്ലാ മാസവും ഒരു വർഷത്തേക്ക് ധനസഹായം നൽകുന്നതാണ്.പ്രായം തെളിയിക്കുന്ന സർട്ടിഫിക്കേറ്റും, ഡിസെബിലിറ്റി സർട്ടിഫിക്കേറ്റും, അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.

സാന്ത്വനം, യുവസാന്ത്വനം പദ്ധതിക്ക് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മുന്നിൽ രണ്ടു അംഗങ്ങളുടെയും ഒപ്പോടു കൂടിയ അപേക്ഷകൾ **2022 August 31**– ന് മുൻമ്പ് കിട്ടിയിരിക്കണം.

**6. വിവാഹ ധനസഹായം:** സാമ്പത്തിക പരാധീനത മൂലം വിവാഹം നടത്താൻ സാധിക്കാതെ വരുന്ന കുടുംബത്തിലെ 8 പെൺകുട്ടികളുടെ വിവാഹത്തിന് 75,000 രൂപ വീതം സഹായം നൽകുന്നു. ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മുന്നിൽ രണ്ട് അംഗങ്ങളുടെയും ഒപ്പോടു കൂടിയ അപേക്ഷയും, വരകുറിയുടെ അല്ലെങ്കിൽ വിളിച്ചുചൊല്ലിന്റെ കോപ്പിയും നിർബന്ധമാണ്. രക്ഷിതാക്കൾ ജീവിച്ചിരിപ്പില്ലാത്ത പെൺകുട്ടികളുടെ വിവാഹത്തിനു മുൻഗണന നൽകുന്നു. വിവാഹ തീയതിയ്ക്കുശേഷം മൂന്നു മാസത്തിനുള്ളിൽ അപേക്ഷ താഴെ കൊടുത്തിരിക്കുന്ന വിലാസത്തിൽ കിട്ടിയിരിക്കണം.

**7. ഭവനനിർമ്മാണ ധനസഹായം:** മാവേലിക്കര ഭദ്രാസനത്തിൽ ഉൾപ്പെട്ട ഭവനരഹിതരായ ഒരു വ്യക്തിക്ക് ഭവനനിർമ്മാണസഹായമായി 3,00,000 രൂപ നൽകുന്നു. സഹായം ലഭിക്കുന്നതിന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മുന്നിൽ രണ്ട് അംഗങ്ങളുടെ ഒപ്പോടു കൂടിയ അപേക്ഷയും, അപേക്ഷകനു സ്വന്തമായി സ്ഥലം ഉണ്ടെന്നുള്ളതിന്റെ തെളിവായി കരമടച്ച രസീതിന്റെ കോപ്പിയും സഹിതം അപേക്ഷകൾ **2022 August 31**നു മുൻമ്പ് കിട്ടിയിരിക്കണം.

**8. പ്രത്യേക ഭവനനിർമ്മാണ ധനസഹായം:** മലങ്കര സഭയിലെ ഭവനരഹിതരായ വിധവകൾക്ക് ഭവനം വച്ചുകൊടുക്കുക എന്ന ആശയത്തിലൂന്നി, 50 വയസ്സിൽ താഴെയുള്ള വിധവകളുടെയോ പരിപൂർണ്ണമായി ശയ്യാവലംബരായി കിടക്കുന്ന വ്യക്തികളുടെ ഭാര്യമാരുടെയോ അപേക്ഷകളിൽ നിന്നും STOC മർത്തമറിയം സമാജം ഭവനനിർമ്മാണ സഹായമായി 3,00,000 രൂപ വീതം നൽകുന്നു.ഇതിലേക്ക് കേരളത്തിലെ എല്ലാ ഭദ്രാസനങ്ങളിൽ നിന്നും അപേക്ഷിക്കാവുന്നതാണ്. സഹായം ലഭിച്ചാൽ നിർമ്മാണത്തിന്റെ പൂർണ്ണചുമതല ഏറ്റെടുത്ത് ആറുമാസത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും സമ്മതിപത്രവും ശുപാർശയും അപേക്ഷകന് സ്വന്തമായി സ്ഥലമുണ്ടെന്നുള്ളതിന്റെ തെളിവായി കരമടച്ച രസീതിന്റെ കോപ്പിയും പ്രായം തെളിയിക്കുന്ന സർട്ടിഫിക്കറ്റും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. അപേക്ഷകൾ **2022 August 31**– ന് മുൻമ്പ് കിട്ടിയിരിക്കണം.

**9. വിദ്യാഭ്യാസ സ്കോളർഷിപ്പ്:** നിർധനരും നിരാലംബരും പഠനത്തിൽ സമർത്ഥരുമായ +2 കഴിഞ്ഞ 40 കുട്ടികൾക്ക്, വിദ്യാഭ്യാസ സ്കോളർഷിപ്പ് നൽകുന്നതാണ്. ഫൈനൽ പരീക്ഷയുടെ മാർക്ക് ലിസ്റ്റും കോഴ്സ് സർട്ടിഫിക്കറ്റും (ഇടവക വികാരി അറ്റസ്റ്റ് ചെയ്ത പകർപ്പ്) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. കൂടാതെ അപേക്ഷകന്റെ കുടുംബ പശ്ചാത്തലം, ചുറ്റുപാടുകൾ, ഇടവകയിലെ ആദ്ധ്യാത്മിക സംഘടനയിലെ പ്രവർത്തനം, മറ്റു നേട്ടങ്ങൾ എന്നിവയെ കുറിച്ച് വിശദമായി അറിയിക്കുന്നതു നന്നായിരിക്കും. ഇടവക വികാരിയുടെ ശുപാർശയോടെ അപേക്ഷകൾ **2022 August 31**ന് മുൻപ് കിട്ടിയിരിക്കണം.

**10. വിദ്യാഭ്യാസ ധനസഹായം:** നിർധനരും പഠനത്തിൽ സമർത്ഥരുമായ വിദ്യാർത്ഥികൾക്കു +2നു ശേഷമുള്ള വിദ്യാഭ്യാസത്തിനോ, സ്കൂൾ ഫൈനൽ കഴിഞ്ഞ് Technical Education ന് പോകുന്നതിനോ ധനസഹായം നൽകുന്നു.ഫൈനൽ പരീക്ഷയ്ക്കു 50% കൂടുതൽ മാർക്കു കരസ്ഥമാക്കിയതും ആദ്യ ചാൻസിൽ ജയിച്ചതുമായവരുടെ അപേക്ഷ മാത്രമെ പരിഗണിക്കുകയുള്ളൂ. ഫൈനൽ പരീക്ഷയുടെ മാർക്ക് ലിസ്റ്റും ഇപ്പോഴത്തെ കോഴ്സ് സർട്ടിഫിക്കറ്റും (ഇടവക വികാരി അറ്റസ്റ്റു ചെയ്ത കോപ്പി) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെ ശുപാർശയോടെ അപേക്ഷകൾ **2022 August 31**–ന് മുൻപ് കിട്ടിയിരിക്കണം.

**<u>അപേക്ഷ പരിഗണിക്കുന്നതിന് നിർബന്ധമായും അപേക്ഷയോടൊപ്പം നൽകേണ്ട കാര്യങ്ങൾ.</u>**

1. അപേക്ഷിക്കുന്ന ആളുടെ പേര്, അക്കൗണ്ട് നമ്പർ, IFSC Code, അഡ്രസ്സ് ഇവ ഉൾപ്പെടുന്ന ബാങ്ക് പാസ്സ് ബുക്കിന്റെ ആദ്യ പേജിന്റെ വ്യക്തമായ കോപ്പി എല്ലാ അപേക്ഷകൾക്കും ഒപ്പം നിർബന്ധമായും ഉണ്ടായിരിക്കേണ്ടതാണ്. 2. അപേക്ഷകന്റെ മൊബൈൽ നമ്പർ. (ഇമെയിൽ ഉണ്ടെങ്കിൽ അത് നൽകുന്നത് നന്നായിരിക്കും) 3. അപേക്ഷ ശുപാർശ ചെയ്യുന്ന പുരോഹിതന്റെ മൊബൈൽ നമ്പർ 4. ഏത് ധന സഹായത്തിന് അപേക്ഷിക്കുന്നു എന്ന് വ്യക്തമായി അപേക്ഷയിൽ രേഖപ്പെടുത്തുക. 5. അപേക്ഷാഫോറവും മറ്റു നിബന്ധനകളും മലങ്കരസഭയുടെ മാർച്ച് ലക്കത്തിൽ നിന്നോ താഴെ കൊടുത്തിരിക്കുന്ന വിലാസത്തിൽ നിന്നോ ലഭിക്കുന്നതാണ്. 6. പരസ്യത്തിൽ ആവശ്യപ്പെട്ടിട്ടുള്ള രേഖകളെല്ലാം അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. 7. അപൂർണ്ണവും ആവശ്യപ്പെട്ടിട്ടുള്ള രേഖകളില്ലാത്തതുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല.

<u>അപേക്ഷകൾ അയയ്ക്കേണ്ട വിലാസം:-</u> The Co-ordinator, STOC office, Bethany Aramana, Tiruvalla-689101, Kerala. <u>അപേക്ഷ ശുപാർശ ചെയ്യുന്ന ബഹു. വികാരിമാരുടെ ശ്രദ്ധയ്ക്ക്:</u> നിങ്ങളിൽ വിശ്വാസം അർപ്പിച്ച് ഞങ്ങൾ ചെയ്യുന്ന ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് നിങ്ങൾ ശുപാർശ ചെയ്യുന്ന ഓരോ അപേക്ഷകളും ദയവായി സസൂക്ഷ്മം പരിശോധിച്ച്, അപേക്ഷിക്കുന്ന ആൾ ഈ ധനസഹായത്തിന് അർഹരാണെന്നും, ഇടവകയുടെ സമീപ പ്രദേശങ്ങളിൽ ഉള്ള ആളാണെന്നും ഉറപ്പു വരുത്തണമെന്നും, ആവശ്യപ്പെട്ടിരിക്കുന്ന രേഖകളെല്ലാം ഉണ്ടെന്നും, അപേക്ഷകന്റെ മേൽവിലാസം, വരുമാനം, വയസ്സ്, ആശ്രിതരുടെ വിവരങ്ങൾ എന്നിവ വിശ്വസനീയമാണോ എന്ന് പരിശോധിച്ച് അർഹതയുള്ളവ മാത്രം അയക്കണമെന്നു താല്പര്യപ്പെടുന്നു. ശുപാർശകൾക്ക് (ചികിത്സാ / വിദ്യാഭ്യാസ ധനസഹായങ്ങൾ ഒഴികെ) പള്ളിയുടെ letter head-ൽ പള്ളിയുടെ സീലും, മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മുന്നിൽ രണ്ട് അംഗങ്ങളുടെയെങ്കിലും ഒപ്പും ഉണ്ടായിരിക്കണം.

## St. Thomas Orthodox Congregation ( STOC )

### മരുഭൂമിയിലെ നീരുറവ

### <u>ജീവകാരുണ്യ ധനസഹായ അപേക്ഷാഫോറം - 2022</u>

1. ഏത് തരത്തിലുള്ള ധനസഹായത്തിന് അപേക്ഷിക്കുന്നു : ....................
   (ചികിത്സാ, വിധവാ പെൻഷൻ, ഭവന നിർമ്മാണം , വിവാഹം,വിദ്യാഭ്യാസം , യുവസാന്ത്വനം)
2. അപേക്ഷിക്കുന്ന ആളുടെ പേര് :..............................
3. മൊബൈൽ നമ്പർ: .....................ഇമെയിൽ (ഉണ്ടെങ്കിൽ):.....................
4. വയസ്സ്................ വിദ്യാഭ്യാസയോഗ്യത:......................... തൊഴിൽ:..................
5. മേൽവിലാസം:(പിൻകോഡ് സഹിതം):
   ...... ..................... ...... ............................ ...............................................
   ........................................................
6. പ്രതിമാസ വരുമാനം: Rs.... .....
7. ഭൂസ്വത്ത് വിവരം ...................................
8. ഇടവക:................................
9. ഭദ്രാസനം.......................
10. വികാരിയുടെ പേര് : ...................................................
11. വികാരിയുടെ മൊബൈൽ : ..........................................................
12. നീരുറവയിൽ നിന്ന് ഇതിനു മുമ്പ് ധനസഹായം ലഭിച്ചിട്ടുണ്ടോ : .................
13. ഉണ്ടെങ്കിൽ ഏത് വർഷം :.......................
14. എന്താവശ്യത്തിന് : .....................
15. ലഭിച്ച തുക :......................
16. കുടുംബാംഗങ്ങളുടെ / ആശ്രിതരുടെ പൂർണ്ണവിവരം :

| പേര് | അപേക്ഷകനുമായുള്ള ബന്ധം | വയസ്സ് | തൊഴിൽ | മാസവരുമാനം |
|---|---|---|---|---|
| | | | | |
| | | | | |
| | | | | |
| | | | | |

പരിഗണനാർഹമായ മറ്റ് പരാധീനതകൾ ഉണ്ടെങ്കിൽ അപേക്ഷയോടൊപ്പം എഴുതുക :

17. അപേക്ഷകന്റെ ഒപ്പ് : .......... തിയതി :.......... സ്ഥലം : ..............

>അപേക്ഷകൾ **STOC Office, Basil Jubilee Centre, Bethany Aramana, Thiruvalla, Kerala, 689101** എന്ന വിലാസത്തിൽ അയക്കേണ്ടതുണ്ട്.

എല്ലാ അപേക്ഷയോടും ഒപ്പം ഇടവക വികാരിയുടെ Letter Head ൽ ഉള്ള ശുപാർശയും, ഒപ്പും, ആവശ്യമായ അപേക്ഷകളിൽ കമ്മിറ്റി അംഗങ്ങളുടെ ഒപ്പും, പള്ളിയുടെ സീൽ എന്നിവയും, മേൽപ്പറഞ്ഞ വിവരങ്ങൾ പൂർണ്ണമായും ഉണ്ടാവണം.അപൂർണ്ണമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല.

ഇടവകയിലെ ആത്മീയ സംഘടനകളിൽ പ്രവർത്തിക്കുന്നവർക്കു പ്രത്യേക പരിഗണന നൽകുന്നതാണ്. ജീവസന്ധാരണം, ഭവനം, വിവാഹം എന്നി അപേക്ഷകളിൽ ഒരു ഇടവകയിൽ നിന്ന് ഒരു വർഷം ഒന്നിൽ കൂടുതൽ അപേക്ഷകൾ പരിഗണിക്കുന്നതല്ല. ഉണ്ടെങ്കിൽ ഏറ്റവും പരിഗണനാർഹമായവ തെരഞ്ഞെടുത്തു സഹായം നൽകുന്നതാണ്.




**കുടുംബ വിശേഷം 20**

**ജിജി ജോൺസൺ**

# ഉയിർപ്പ് അവസാനിക്കാത്ത പ്രതീക്ഷ

കോവിഡിന്റെ ഭീതി തെല്ലൊന്നകന്നപ്പോൾ റഷ്യ - ഉക്രൈൻ യുദ്ധവും അവയുണ്ടാക്കുന്ന വേവലാതികളും, ശ്രീലങ്കയിലെ പ്രശ്നങ്ങളും ആളുകൾ പാലായനം ചെയ്യുന്നതും തുടങ്ങി മനസ്സമാധാനം കെടുത്തുന്ന വാർത്തകളാണ് അനുദിനം നമ്മുടെ ചുറ്റിലും നടക്കുന്നത്. ഇതിലും സങ്കീർണ്ണമാണ് കുടുംബത്തിനകത്തെ പ്രശ്നങ്ങൾ. സംസ്ഥാനത്ത് കുട്ടികളുടെ ആത്മഹത്യ കൂടുന്നു എന്ന് പോലീസിന്റെ റിപ്പോർട്ട്. കോവിഡ് കാലത്താണ് ഇത് വർദ്ധിച്ചതെന്നും കുടുബബന്ധങ്ങളിലെ പ്രശ്നങ്ങളാണ് ആത്മഹത്യക്ക് കാരണമെന്നും കഴിഞ്ഞ മുന്ന് വർഷത്തെ കണക്കുകൾ പരിശോധിച്ച് തയ്യാറാക്കി സർക്കാരിനു കൈമാറിയ റിപ്പോർട്ടിൽ പറയുന്നു. ഇതു മാത്രമല്ല നമ്മെ ഭീതിപ്പെടുത്തുന്നത്, വർദ്ധിച്ചു വരുന്ന കൊലപാതകങ്ങളും പീഡനങ്ങളും നടത്തുന്നത് കൂടുതലും രക്തബന്ധത്തിലുള്ളവരാണ്. കരുത്തുറ്റ കുടുംബബന്ധങ്ങൾ കേരളത്തിന്റെ മേന്മയായിരുന്നെങ്കിലും ഇന്നത് കൂടുതൽ ഇരുൾനിറഞ്ഞതാകുന്നത് ആശങ്കയുണ്ടാക്കുന്നു. പ്രതീക്ഷയുടെ തിരികൾ അണഞ്ഞുകൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ സ്നേഹമില്ലായ്മയുടെ ഇരുട്ട് നമ്മെ ഭയപ്പെടുത്തുകയും മുന്നോട്ട് പോകുന്നതിൽ നിന്ന് നമ്മെ തടയുന്നുമുണ്ട്. ഇവിടെയാണ് പാപത്തേയും മരണത്തേയും ജയിച്ചു കൊണ്ട് ഉത്ഥിതനായ ക്രിസ്തുവിനെ നാം നോക്കേണ്ടത്. ഉയിർപ്പ് നമ്മെ പഠിപ്പിക്കുന്നത് ജീവൻ ഒരിക്കലും അവസാനിക്കുന്നില്ല, സ്നേഹം ഒരിക്കലും മരിക്കുകയില്ല.

ക്രിസ്തുവിന്റെ ക്രൂശീകരണത്തിന് ശേഷം ശിഷ്യന്മാർപോലും വളരെയധികം ഭഗ്നാശയരായിരുന്നു യേശു തന്റെ പീഡാനുഭവത്തെ കുറിച്ച് മുൻസൂചനകൾ നൽകിയിരുന്നു എങ്കിലും അത് മനസിലാക്കുന്നതിനുള്ള പരിശുദ്ധാത്മാവിന്റെ പ്രകാശം അവർക്ക് ലഭിച്ചില്ല. അവർ ഒരു ഭൗതിക രാജാവിനെയാണ് യേശുവിൽ കണ്ടിരുന്നത്. യിസ്രയേലിനെ മോചിപ്പിക്കാനുള്ള വിമോചകനെയാണ് അവർ പ്രതീക്ഷിച്ചിരുന്നത്. എന്നാൽ യേശുവിന്റെ മരണത്തോടെ അവരുടെ പ്രതീക്ഷകളെല്ലാം തകർന്നു. അനാഥമായ അവസ്ഥയിലായി. അന്നു പുലർച്ചെ ഗുരുവിന്റെ കബറിടം സന്ദർശിച്ച സ്ത്രീകൾ മാലാഖ പ്രത്യക്ഷപ്പെട്ടതിനെ പറ്റി സംസാരിച്ചത് അവർക്ക് വിശ്വാസയോഗ്യമായിട്ടില്ല. എന്തായാലും തങ്ങളുടെ നായകന്റെ അകാല മരണം താങ്ങാനാകുന്നില്ല എന്നുമാത്രമല്ല പലരും നിരാശയിലുമായിട്ടുണ്ട്. അതാണ് എമ്മൗസിലേക്കുള്ള യാത്രയിൽ നാം കാണുന്നത് (ലൂക്കോസ് 24 13-35). യരുശലേമിൽ തുടരേണ്ടിയിരുന്നവർ എന്തിനാണ് എമ്മാവൂസിലേക്ക് പോകുന്നത് എന്ന് വ്യക്തമായി പറയുന്നില്ല പ്രത്യേകിച്ച് ലക്ഷ്യവും കാണുന്നില്ല. അതുകൊണ്ടുതന്നെ അവർ യരുശലേമിൽ തിരിച്ചു വരുന്നതായി കാണാം. അവരുടെ നിരാശകൊണ്ടായിരിക്കാം, നടന്ന സംഭവത്തെ കുറിച്ച് പരസ്പരം വാദിച്ചും തർക്കിച്ചുമാണ് അവരുടെ യാത്ര. പുതിയൊരു രാജ്യത്തെ കുറിച്ചുള്ള പ്രതീക്ഷകളാണ് തകർന്നത്. മാത്രമല്ല, യേശുവിന്റെ കൂട്ടാളികൾ എന്ന നിലക്ക് തങ്ങൾ റോമൻ പടയാളികളുടെ നോട്ടപ്പുള്ളികളായിരിക്കുന്നു എന്നത് നിലനിൽപ്പിന് ഭീഷണിയായിരിക്കുന്നു അവരുടെ സങ്കടവും നിരാശയും, നിസഹായതയും എല്ലാം ഉണർത്തിയ സംഘർഷങ്ങളാണ് തർക്കങ്ങളും വാദപ്രതിവാദങ്ങളുമൊക്കെയായി പുറത്ത് വന്നത്. അവരുടെ ആശയകുഴപ്പത്തിന്റെ നടുവിലാണ് ഉത്ഥിതനായ ക്രിസ്തു അവരോടൊപ്പം ചേരുന്നത്. അതാരാണെന്ന് തിരിച്ചറിയാനുള്ള വെളിച്ചം അവർക്കില്ലാതെപോയി. എങ്കിലും ആ സമയത്ത് അവരുടെ ഉള്ളം കത്തികൊണ്ടിരുന്നതായി പിന്നീട് പറയുന്നുണ്ട്. അതായിരിക്കാം പിരിയാൻ നേരം തങ്ങളുടെ കൂടെ പാർക്കാനായി ക്ഷണിക്കുന്നത്. ഒടുവിൽ അതിഥിയായി വന്നയാൾ ആതിഥേയനായ അത്താഴമേശയിലാണ് അവർ തങ്ങളുടെ നാഥനായ യേശുവിനെ തിരിച്ചറിഞ്ഞത്.

ക്രിസ്തുവിന്റെ മരണശേഷം തങ്ങളുടെ പഴയ തൊഴിലിലേക്ക് വള്ളവും വലയുമായി പോയ ശിഷ്യന്മാർ, രാത്രി മുഴുവൻ അദ്ധ്വാനിച്ചിട്ടും ഒന്നും ലഭിക്കാതെ നിരാശരായിരുന്നപ്പോൾ കനലിൽ ചുട്ട അപ്പവും മീനുമായി പ്രാതലൊരുക്കി കാത്തിരിക്കുന്ന ക്രിസ്തുവിനെ തിബര്യാസ് കടൽതീരത്ത് നമുക്ക് കാണാം (യോഹ. 21.9)

ജീവിതത്തിൽ പ്രതീക്ഷകൾ അസ്തമിക്കുമ്പോൾ, മുൻപിൽ ഇരുളുമൂടി വഴിയറിയാതെ നിൽക്കേണ്ടി വരുമ്പോൾ, നിരാശയുടെ പടുകുഴിയിൽ വീഴുമ്പോൾ ഉത്ഥിതനായ ക്രിസ്തു ആശ്രയവും വഴികാട്ടിയുമായി അവിടുണ്ടാകും. മേൽപറഞ്ഞ രണ്ടു സംഭവങ്ങളിലും യേശു ഭക്ഷണം കൊടുത്തു കൊണ്ടാണ് ശിഷ്യന്മാരുടെ ആശങ്ക അകറ്റുന്നത് ഇത് നമ്മുടെ വീട്ടകങ്ങളെയല്ലേ സൂചിപ്പിക്കുന്നത്? പല തരത്തിലുള്ള സംഘർഷങ്ങളിലും ആകുലതകളിലും പെട്ട് മനസ്സും ശരീരവും തളർന്ന് വരുമ്പോൾ സ്നേഹവായ്പോടെ ഒരു നോട്ടം, പുഞ്ചിരി, 'സാരമില്ല' എന്നൊരാശ്വാസ വാക്ക്, വന്ന് വല്ലതും കഴിക്ക് എന്നൊരു ക്ഷണം ഇതൊക്കെ ഏതൊരാളും ആഗ്രഹിക്കുന്നതല്ലേ? ഇവ നഷ്ടപ്പെടുന്നിടത്തല്ലെ ജീവിതം വഴിമുട്ടുന്നു എന്ന തോന്നലും അവസാനിപ്പിക്കാമെന്ന ചിന്തയും. കുട്ടികളെ സംബന്ധിച്ചിടത്തോളം അവരനുഭവിക്കുന്ന സംഘർഷം അതെ ആവൃത്തിയിൽ മാതാപിതാക്കൾക്ക് മനസിലാവാതെ വരുന്നതും കുറ്റപ്പെടുത്തുമോ എന്ന ഭയവും പലപ്പോഴും മരണത്തിലേക്കെത്തിക്കുന്നു. ക്രിസ്തു കാണിച്ചു തന്ന ഭക്ഷണമേശ നമുക്കൊരു ആശ്വാസമാകേണ്ടതാണ്. തങ്ങളുടെ അദ്ധ്വാനഫലം പരസ്പരം പങ്കിട്ടു കഴിക്കുമ്പോൾ കേവലം ശാരീരികമായ വിശപ്പ് മാറുന്നത് മാത്രമല്ല, മാനസികമായ ഉല്ലാസവും, ദൈവത്തോട് കൃതജ്ഞത അർപ്പിക്കുന്നതുവഴി ആത്മീകമായ പരിപോഷണവുമാണ് ലഭിക്കേണ്ടത് നമ്മുടെ വിവിധങ്ങളായ ആകുലതകളും പ്രയാസങ്ങളും ഇറക്കി വയ്ക്കാൻ സഹായിക്കേണ്ട ഇടമാണ് വീടിന്നകവും അവിടുത്തെ ഊഷ്മളമായ കൂട്ടായ്മകളും. സമൃദ്ധമായ ജീവന്റെ ഉറവിടങ്ങളായിരിക്കണം നമ്മുടെ ഭവനങ്ങൾ. സമൃദ്ധമായ ജീവൻ പ്രദാനം ചെയ്യുവാൻ, അന്ധകാരമുള്ളയിടങ്ങളിൽ പ്രകാശത്തിന്റെ കൈതിരികളാകുവാൻ വിശ്വാസ സമൂഹത്തെ വെല്ലുവിളിക്കുകയാണ് ഉയിർപ്പ് പെരുന്നാൾ നാം തളരുമ്പോൾ നമുക്ക് വിരുന്നൊരുക്കി കാത്തിരിക്കുന്ന ക്രിസ്തുവിന്റെ കരുതലുള്ള സ്നേഹവും സാന്നിദ്ധ്യവുമാണ് എല്ലാ പ്രതിസന്ധികളിലും നമുക്ക് ശക്തി പകരുന്നത്. ലോകം അസമാധാനത്തിലൂടെ പോകുമ്പോൾ പ്രതീക്ഷയുടേയും പ്രത്യാശയുടേയും കൈതിരികളാകട്ടെ നമ്മുടെ കുടുംബകങ്ങൾ. ഉത്ഥിതനായ ക്രിസ്തുവിന്റെ ദിവ്യ സ്നേഹം നമ്മെ പൊതിയട്ടെ.

## BRIDEGROOM WANTED

Orthodox parents invite proposals from well educated and God-fearing Christian boys for their fair slim daughter, 25/164cms, presently doing MD-General Medicine in Kerala PG Doctors preferred

Contact No:

**9495624202**

## BRIDE WANTED

ഓർത്തഡോക്സ് യുവാവ് Age 29 height - 177 cm TTC, K TET CAT 1 & 2. Bsc Maths. ഇപ്പോൾ MNC Pharma കമ്പനിയിൽ ജോലി ചെയ്യുന്നു. ദൈവ ഭയമുള്ള സാധാരണ കുടുംബത്തിൽ നിന്ന് ആലോചനകൾ ക്ഷണിക്കുന്നു.

Contact No

**8547235041**

## BRIDEGROOM WANTED

Orthodox Parents from Ernakulam (Working in Hyderabad ) invites Proposals for their daughter 25 yrs, studying MS ( General Surgery) second year, Seek alliance from PG Doctors.

Contact No..

**9490398920 & 7013842470**

## BRIDEGROOM WANTED

Orthodox girl Accountant, 42y/157cm, divorcee (no children) located in US working as Accountant, completed Masters in Accountancy and Finance. Invite proposals from qualified boys.

Contact No.:

**+ 1 973-534-6564**

## BRIDEGROOM WANTED

Orthodox parents invite proposal for their daughter, 27 years, 162cm, MBBS, MD 2nd year student from parents of Orthodox doctors ( PG or doing PG).

Contact:

**thomasm018@gmail.com**

## BRIDEGROOM WANTED

Orthodox girl 27/164, doing PhD Qualified and employed orthodox boys preferred.

Contact No.:

**9562515475**



## 1-ാം ചരമ വാർഷികം
## 09-04-2022

## സാറാക്കുട്ടി ജോർജ്ജ്

### വരിഞ്ഞവിള ബംഗ്ലാവ്, കൊല്ലം

**"ഞാൻ തന്നെ പുനരുത്ഥാനവും ജീവനുമാകുന്നു എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും."**

ഒന്നാം ഓർമ്മദിനമായ 2022 ഏപ്രിൽ മാസം 9-ാം തീയതി ശനിയാഴ്ച രാവിലെ 8.00 മണിക്ക് വരിഞ്ഞവിള സെന്റ്. ജോർജ് ഓർത്തഡോക്സ് സുറിയാനി പള്ളിയിൽ കൊല്ലം ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ സഖറിയ മാർ അന്തോണിയോസ് തിരുമനസ്സിന്റെ പ്രധാന കാർമ്മികത്വത്തിൽ വിശുദ്ധ കുർബ്ബാനയും അനുബന്ധ ചടങ്ങുകളും നടത്തപ്പെടുന്നു

കുടുംബാംഗങ്ങൾക്കുവേണ്ടി

**ഫാദർ കോശി ജോർജ്ജ് വരിഞ്ഞവിള**

## മനഃപൂർവ്വം

## 21

ഡോ. വർഗീസ് പുന്നൂസ്
പണിക്കശ്ശേരിൽ

ലോക്ഡൗൺ കഴിഞ്ഞു, സ്ക്കൂളും കോളജും തുറന്നു, എല്ലായിടത്തും പോകാൻ നിനക്ക് നല്ല ഉൽസാഹമാണല്ലോ? പള്ളിയിൽ പോകാൻ മാത്രം മടി, ഓരോരോ ഒഴിവുകഴിവുകൾ" ഞായറാഴ്ച രാവിലെ ഒരു യുദ്ധമുഖം തുറന്നിരിക്കുകയാണ്. പറഞ്ഞിട്ടും ഉപദേശിച്ചിട്ടും കാര്യമില്ല എന്നറിയാവുന്ന അപ്പൻ അമ്മയ്ക്കും മക്കൾക്കും ഒന്നും കാത്തു നിൽക്കാതെ പള്ളിയിലേക്ക് ഇറങ്ങിക്കഴിഞ്ഞു. പല തവണ വിളിച്ചിട്ടും ഉണരാത്ത മകനോട് ശകാര വാക്കുകൾ പറഞ്ഞ് ഒട്ടും തെളിയാത്ത മുഖവുമായി അമ്മയും മകളും പിന്നാലെ. പള്ളി കഴിഞ്ഞ് തിരികെ വന്നിട്ടും മകൻ ഉണർന്നിട്ടില്ല. അപ്പന്റെ വളർത്തു ദോഷമെന്ന് അമ്മയും, അമ്മയുടെ അമിത ലാളന എന്ന് അപ്പനും പറയുന്ന മകന്റെ സ്വഭാവ ഗുണത്തെപ്പറ്റിയുള്ള പതിവു വഴക്കിന്റെ രണ്ടാം ഭാഗം തുടങ്ങുകയായി 'സൈ്വര്യം തരില്ലല്ലോ' എന്ന ആത്മഗതവുമായി മകൻ നീട്ടി വളർത്തിയ മുടിയും താടിയും ഒന്ന് ചീകി ഒതുക്കുക പോലും ചെയ്യാതെ പുതുതായി വാങ്ങിയ റേസിംഗ് ബൈക്കിൽ കൂട്ടുകാരന്റെ വീട്ടിലേക്ക് പാഞ്ഞു.

പള്ളിയിൽ വരാത്ത പഴയ യൂത്തുകാരെ തേടി ഇറങ്ങിയ വികാരി അച്ചന്റെ മുമ്പിൽ മകനും കൂട്ടുകാരനും ചെന്നുപെട്ടു. "എടാ ഈ ഹെയർസ്റ്റൈലും, താടി മീശേം, പച്ച കുത്തലും, ഒറ്റക്കാതിൽ കമ്മലും ഒന്നും നമുക്ക് പറഞ്ഞിട്ടുള്ളതല്ല. ഒന്ന് വൃത്തിയും മെനയുമായി പള്ളിയിൽ വാ. നോമ്പ് പകുതി കഴിഞ്ഞില്ലേ? ഇനിയെങ്കിലും വാ. നമുക്ക് നമ്മുടെ പഴയ ക്വയറും യൂത്ത് മീറ്റിംഗും ഒക്കെ ഒന്ന് ഉഷാറാക്കണ്ടേ"



"യേശുക്രിസ്തുവിനും താടിയും നീണ്ടമുടിയും ഒക്കെ ഉണ്ടായിരുന്നല്ലോ. ." എന്ന് പറഞ്ഞ് കളം ഊഴപ്പാൻ നോക്കി രാഹുൽ കളിയിൽ നിന്നും കാര്യത്തിലേക്ക് സംസാരം വന്നപ്പോഴാണ് അച്ചന് കാര്യങ്ങളുടെ ഗൗരവം കുറേശ്ശേ പിടി കിട്ടിയത്. രണ്ടുപേരും സിഗരറ്റും നാക്കിനടിയിൽ വെക്കുന്ന ലഹരിയും ഇടയ്ക്കിടെ ജോയിന്റും ഉപയോഗിക്കുന്നുണ്ട്. ഷോർട്ട് ഫിലിം ചെയ്യാൻ സഹായിച്ച സുഹൃത്തിൽ നിന്നായിരുന്നു കഞ്ചാവിന്റെ വരവ്. കഞ്ചാവ് ഉപയോഗിക്കുന്നതുകൊണ്ട് കാര്യമായ ദോഷഫലമൊന്നുമില്ല എന്നും അത് സ്വർഗ്ഗാത്മകതയെ ഉത്തേജിപ്പിക്കും എന്നൊക്കെ ഫ്രീക്കൻ സുഹൃത്ത് അവരെ ധരിപ്പിച്ചിരിക്കുന്നു. ദൈവവിശ്വാസം എന്നത് തട്ടിപ്പാണ്-യൂറോപ്പിലൊന്നും ഇപ്പോൾ ആരും മതവിശ്വാസികൾ അല്ല, ജീവിതത്തെ ഒരു ആഘോഷമാക്കി മാറ്റുക എന്നതാണ് പുതിയ മതം എന്നിങ്ങനെയുള്ള ആശയങ്ങളാണ് രാഹുലിന്റെയും നി ഥിന്റെയും തലയിൽ കയറിയിരിക്കുന്നത്. "അപ്പനെയും അമ്മയെയും ബോധിപ്പിക്കാൻ പള്ളിയിൽ വരാം എന്നു വെച്ചാൽ തന്നെ ഒന്നര-രണ്ട് മണിക്കൂർ കുർബ്ബാന, പിന്നെ നൂറായിരം അനൗൺസ്മെന്റ് പ്രസംഗം -എന്തൊരു ബോറാ-അതാ അച്ചാ വരാൻ മടി"- നിഥിൻ ഉള്ള കാര്യം തുറന്ന് പറഞ്ഞു. നമുക്ക് പിന്നെ സംസാരിക്കാം എന്ന് പറഞ്ഞ് ഒരു വിധത്തിൽ അച്ചൻ മടങ്ങി-താൻ പഠിച്ച തിയോളജിയും, തന്റെ ഇടവക ജനങ്ങളെ പരിശീലിപ്പിക്കാൻ ശ്രമിക്കുന്ന ഓർത്തഡോക്സിയും ഒന്നും നിഥിൻ-രാഹുൽ തലമുറയെ കണക്ക് ചെയ്യാൻ പറ്റുന്നില്ലല്ലോ എന്ന ബോധ്യത്തോടെ .

നമ്മുടെ ന്യൂജനറേഷന് എന്തുപറ്റി എന്ന് വേവലാതിപ്പെടാത്തവരില്ല. എല്ലാം നെഗറ്റീവുകളാണ് അവരെപ്പറ്റി. വൃത്തിയില്ല, അടുക്കും ചിട്ടയുമില്ല, ദൈവവിശ്വാസമില്ല, ലക്ഷ്യബോധമില്ല എന്നിങ്ങനെ പോകുന്നു പരാതികൾ. പക്ഷേ കാണാതെ പോകുന്നത് ഈ തലമുറയുടെ തുറന്ന മനസ്ഥിതിയും സത്യസന്ധതയും പരിസ്ഥിതി നീതിബോധങ്ങളും കാപട്യമില്ലായ്മയുമൊക്കെയാണ്. ആരെയെങ്കിലും ബോധിപ്പിക്കാൻവേണ്ടി കപട വിനയവും ഭക്തിയും വിധേയത്വവും ഒന്നും അവർ അഭിനയിക്കുന്നില്ല. ഡിജിറ്റൽ ടെക്നോളജിയും ഇന്റർനെറ്റും ഒക്കെ അവരിൽ നിന്ന് മതത്തിന്റെയും രാഷ്ട്രത്തിന്റെയും അതിർ വരമ്പുകൾ മായ്ച്ചു കളഞ്ഞിരിക്കുന്നു.

ഈ തലമുറയെ കണക്ട് ചെയ്യാൻ സഭയ്ക്ക് സാധിക്കണം എന്നു പറയുമ്പോൾ ഓർത്തഡോക്സി ഇല്ലാതെ പോകുമോ എന്ന് ഭയപ്പെടേണ്ട. മതാനുഷ്ഠാനങ്ങളിൽ അവർ വിമുഖത കാണിക്കുമ്പോഴും ഉദാത്തമായ ആത്മീയത അവരിലുണ്ട്-നമ്മുടെ ദയറാകൾ അത്തരം ആഭിമുഖ്യമുള്ളവരെ ആകർഷിക്കണം. ആരാധനകളുടെ ദൈർഘ്യം കുറഞ്ഞേ മതിയാകു. പുതുതലമുറയുടെ കുറഞ്ഞ ഏകാഗ്രതാശേഷി (attention span) കണക്കിലെടുക്കാതെയുള്ള പ്രസംഗങ്ങളും കൂദാശകളും അവരിൽ വിരസതയാണ് ഉളവാക്കുന്നത്. പ്രകൃതിയുമായും സഹ ജീവികളുമായും കണക്ട് ചെയ്യുന്ന പദ്ധതികളിൽ അവരെ പങ്കാളികളാക്കണം. ദീപശിഖാ പ്രയാണം, കൊടിമരഘോഷയാത്ര, ഓഡിറ്റോറിയം പണി ഇവയിൽ നിന്ന് പരിസ്ഥിതി സൗഹൃദ കൃഷി, ഊർജോൽപാദനം ദുരന്തമുഖ സേവനങ്ങൾ, സാധുക്കൾക്കുള്ള ഭവനനിർമ്മാണം എന്നിവയിലേക്ക് യുവശക്തിയെ തിരിച്ചുവിടണം. ഏറ്റവും പ്രധാനം പുരോഹിതൻ ന്യൂജെൻ കുട്ടികളുമായി സംവദിക്കുകയും പള്ളികാര്യങ്ങളിൽ ഉൾപ്പെടുത്തുകയും ചെയ്യുക എന്നതാണ്

# കടമ്പനാട് സെ. തോമസ് കത്തീഡ്രലും, പരിശുദ്ധ മൂന്നാം മാർത്തോമ്മായും വാമൊഴികലും ചരിത്ര വസ്തുതകളും

**ഫാ. ഡോ. തമ്പി വർഗീസ്**

മനുഷ്യമനസ്സിന്റെ പ്രത്യേകതയാണ് അന്വേഷണത്വര, വസ്തുതകൾ അറിയുവാനുള്ള കൗതുകം മാത്രമല്ല, താൻ ഭൗതീക സഞ്ചാരം നടത്തുന്ന ഇടങ്ങളെക്കുറിച്ചുള്ള അവബോധം സൃഷ്ടിച്ചെടുക്കുക എന്ന ലക്ഷ്യം കൂടി ഈ ആഗ്രഹത്തിന് പിന്നിലുണ്ട്. കടമ്പനാട് സെന്റ് തോമസ് കത്തീഡ്രലിനെപ്പറ്റിയും പരിശുദ്ധ മൂന്നാം മാർത്തോമ്മായെ കുറിച്ചുമുള്ള അന്വേഷണങ്ങൾ നിരവധി വാമൊഴി പാരമ്പര്യങ്ങൾ സൃഷ്ടിക്കുവാനിടയാക്കിയിട്ടുണ്ട്. ബഹുവിധമായ വാമൊഴി പാരമ്പര്യങ്ങൾക്കിടയിൽ രണ്ട് കാര്യങ്ങൾ ചരിത്ര വസ്തുതയാണ്. ഒന്ന്. കടമ്പനാട് സെ. തോമസ് ദേവാലയത്തിന്റെ പൗരാണികത. രണ്ട് ഈ ദേവാലയം പരിശുദ്ധ മൂന്നാം മാർത്തോമ്മായുടെ അന്ത്യ വിശ്രമ സ്ഥലം.

വാമൊഴി പാരമ്പര്യങ്ങളുടെ സൂക്ഷ്മപഠനം ശ്രദ്ധകേന്ദ്രീകരിക്കുന്ന ചരിത്ര വസ്തുതയാണ് സെന്റ് തോമസ് ദേവാലയത്തിന്റെ പൗരാണികത. വിശുദ്ധ മാർത്തോമ്മാ ശ്ലീഹാ ദേവാലയം സ്ഥാപിച്ച നിലയ്ക്കൽ (ചായൽ) ദേശത്തു നിന്നും എ.ഡി. 325-ൽ പലായനം ചെയ്ത ക്രൈസ്തവർ കടമ്പനിട്ട വന്ന് വാസമുറപ്പിച്ചുവെന്നും ദേവാലയം നിർമ്മിച്ചുവെന്നതും ചരിത്ര വസ്തുതകളാണ്. ആരാധിക്കുവാനുള്ള ഇടമാണ് ദേവാലയം. പഞ്ചേന്ദ്രീയങ്ങളിലൂടെ ദൈവ സംസർഗ്ഗം അനുഭവവേദ്യമാക്കുന്നതിനുള്ള ഇടമാണത്. മദ്ധ്യ തിരുവിതാംകൂറിലെ നിരവധി ആരാധനാലയങ്ങൾ കടമ്പനാട് ഓർത്തഡോക്സ് ദേവാലയത്തെ മാതൃ ദേവാലയമായി അംഗീകരിക്കുന്നത്, ഈ ദേവാലയത്തിന്റെ പൗരാണികതയിലേക്ക് സൂചന നൽകുന്ന തെളിവുകളാണ്. കായംകുളം, മാവേലിക്കര, കുന്നം, കൊല്ലകടവ്, കറ്റാനം, വെൺമണി, കോഴഞ്ചേരി, തിരുവല്ല, അടൂർ, ആനന്ദപ്പള്ളി, തുമ്പമൺ, കുടശ്ശനാട്, കൈപ്പട്ടൂർ, ഓമല്ലൂർ, മുള്ളനിക്കാട്, മഞ്ഞനിക്കര, കൂടതൽ, പത്തനംതിട്ട, പോരുവഴി, ശൂരനാട് തഴവ, കല്ലട, ഏനാത്ത്, പട്ടാഴി, കൊട്ടരക്കര എന്നീ സ്ഥലങ്ങളിലേക്ക് കടമ്പനാട്ടുനിന്നും കുടിയേറ്റമുണ്ടായി എന്നും ദൈവാരാധന ലക്ഷ്യമിട്ട് ദേവാലയങ്ങൾ പണിഞ്ഞുവെന്നതും പൊതുവെ അംഗീകരിക്കപ്പെടുന്ന വാമൊഴി പാരമ്പര്യമാണ്.

പൗരസ്ത്യ ആദ്ധ്യാത്മീകം പാരമ്പര്യം സ്ഥലത്തിനും സമയത്തിനും വിശുദ്ധി കല്പിക്കുന്നുണ്ട്. പിതാക്കന്മാരുടെ തിരുശേഷിപ്പുകൾക്കുള്ള സ്ഥലം വിശുദ്ധമാണ്. ഭാഗ്യസ്മരണാർഹനായ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി, ഈ ആശയം ആവർത്തിച്ച് അവതരിപ്പിച്ചിട്ടുണ്ട്. മദ്ധ്യസ്ഥതയുടെ മഹത്വവും അർത്ഥവും സാധാരണക്കാരന് മനസിലാകും വിധം അദ്ദേഹം വ്യക്തമാക്കിയിട്ടുണ്ട്.

മനുഷ്യന്റെ നിലനില്പിന് പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥത ഈടുറ്റ സഹായമാണ് ശാരീരിക പരിമിതികൾക്ക് അവർ വശംവദരല്ല. അവരുടെ ആത്മീക വർദ്ധന പ്രാർത്ഥനയിലാണ്. ആകയാൽ പ്രാർത്ഥിക്കുന്നതിന് അവർക്കുള്ള കഴിവ് ജീവിച്ചിരിക്കുന്നവരുടേതിനേക്കാൾ വളരെ മടങ്ങ് കൂടുതലാണ്.

പരിശുദ്ധ മൂന്നാം മാർത്തോമ്മായുടെ തിരുശേഷിപ്പിടവും, അദ്ദേഹത്തിന്റെ മദ്ധ്യസ്ഥതയും, ജാതി, മത, വർഗ്ഗ വർണ്ണ ഭേദമെന്യേ ഏവർക്കും അനുഗ്രഹത്തിന് ഹേതുവായിരിക്കട്ടെ

# പുതുപ്പള്ളി പെരുന്നാൾ
## ഏപ്രിൽ 28 മുതൽ മെയ് 7 വരെ

പുതുപ്പള്ളിപള്ളി - ഭാരതത്തിലെ വിശ്വപ്രസിദ്ധ ക്രൈസ്തവ ദേവാലയം വി. ഗീവറുഗീസ് സഹദായുടെ തിരുശേഷിപ്പ് സ്ഥാപിച്ചിട്ടുള്ള ഭാരതത്തിലെ പ്രഥമ ജോർജിയൻ തീർത്ഥാടനകേന്ദ്രം. പുതുപ്പള്ളി പുണ്യവാളൻ - വി. ഗീവറുഗീസ് സഹദാ ആധി -വ്യാധികളകറ്റുന്ന മധ്യസ്ഥനാണ്. വിശുദ്ധ ഗീവർഗീസ് സഹദായുടെ ഓർമ്മപെരുന്നാൾ ഏപ്രിൽ 28 മുതൽ മെയ് 7 വരെ ഭക്തിപൂർവ്വം ആചരിക്കുന്നതാണ്.

വിശുദ്ധ ഗീവർഗീസ് സഹദാ-പുതുപ്പള്ളി പു ണ്യാളൻ, ദേശക്കാരുടെ മുഴുവൻ കാവൽ നാഥനാണ്. പുതുപ്പള്ളി പെരുന്നാൾ നാടിന്റെ ഉത്സവമാണ്. നാനാജാതി മതസ്ഥർ ഈ ആഘോഷത്തിൽ പങ്കുചേരുന്നു. കൊടിമരം ഇടീൽ, വിറകിടീൽ, അരിയിടീൽ, ദീപകാഴ്ച, വെച്ചൂട്ട്, പ്രദക്ഷിണം, കോഴിനേർച്ച അങ്ങനെ ഒട്ടേറെ പരമ്പരാഗത ആചാരങ്ങൾ ഇവിടെ നിലനിൽക്കുന്നു.

ഏപ്രിൽ 28ന് കൊടിയേറ്റ്. മെയ് 1 ഞായറാഴ്ച വൈകുന്നേരം 4 മണിക്ക് പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായെ പള്ളിയിലേക്ക് സ്വീകരിച്ച് ആനയിക്കും, തുടർന്ന് ചേരുന്ന പൊതുസമ്മേളനത്തിൽ ഈ വർഷത്തെ ഓർഡർ ഓഫ് സെന്റ് ജോർജ് പുരസ്കാരം പ്രസിദ്ധ ചലച്ചിത്ര പിന്നണി ഗായിക ശ്രീമതി കെ. എസ്. ചിത്രയ്ക്ക് സമർപ്പിക്കും.

മെയ് 5-ാം തീയതി തീർത്ഥാടന സംഗമം. വൈകുന്നേരം 5.30 -ന് സന്ധ്യാനമസ്കാരത്തിനുശേഷം വിവിധ കുരിശടികളിൽനിന്ന് പുതുപ്പള്ളി പള്ളിയിലേക്ക് പ്രദക്ഷിണം നടത്തും.

മെയ് 6-ന് വി.അഞ്ചിൻമേൽ കുർബ്ബാനയ്ക്ക്ശേഷം പ്രസിദ്ധമായ പൊന്നിൻകുരിശ് ദർശനത്തിന് ത്രോണോസ്സിൽ സ്ഥാപിക്കും. രണ്ട് മണിക്ക് വിറകിടീൽ ചടങ്ങ്. തുടർന്ന് ആഘോഷപൂർവ്വം പന്തിരുനാഴി പുറത്തെടുക്കും. സന്ധ്യാനമസ്ക്കാരത്തിനു ശേഷം വി.ഗീവർഗീസ് സഹദാ അനുസ്മരണ പ്രഭാഷണവും പുതുപ്പള്ളി കവല ചുറ്റിയുള്ള ഭക്തിനിർഭരമായ പ്രദക്ഷിണവും നടത്തും. ചരിത്രപ്രസിദ്ധമായ പൊന്നിൻകുരിശും അകമ്പടിയായി 101വെള്ളികുരിശും ആയിരക്കണക്കിന് മുത്തുകുടകളും വഹിച്ചുകൊണ്ടുള്ള പ്രദക്ഷിണം. രാത്രിയിൽ അഖണ്ഡപ്രാർത്ഥനയും ഉണ്ടാകും.

വലിയപെരുന്നാൾ ദിനമായ മെയ് 7ാം തീയതി വെളുപ്പിനെ ഒരുമണിക്ക് വെച്ചൂട്ടിനുള്ള അരിയിടീൽ ചടങ്ങ്. രാവിലെ അഞ്ച് മണിക്കും എട്ടു മണിക്കും രണ്ട് വിശുദ്ധ കുർബ്ബാന ഉണ്ടാവും. രണ്ടാമത്തേത് വി. ഒമ്പതിന്മേൽ കുർബ്ബാനയാണ്. പതിനൊന്ന് മണിയോടുകൂടിയാണ് വെച്ചൂട്ട് എന്ന നേർച്ച സദ്യയും കുട്ടികൾക്കുള്ള ആദ്യചോറൂട്ടും. കുട്ടികൾ ഇല്ലാതിരുന്ന ദമ്പതികൾ പ്രാർത്ഥനയിലൂടെ തങ്ങൾക്ക് ലഭ്യമായ കുഞ്ഞുങ്ങളെ ഈ ചടങ്ങിൽ പങ്കെടുപ്പിക്കുന്നു. ഉച്ചകഴിഞ്ഞ് രണ്ട് മണിക്ക് പ്രദക്ഷിണം. നാല് മണിക്ക് നേർച്ചയായി അപ്പവും കോഴിയിറച്ചിയും വിതരണം ചെയ്യും.

**നേർച്ചകാഴ്ചകൾ**

അന്നദാനം- ഉദ്ദിഷ്ടകാര്യസാധ്യത്തിനായി ഭക്തജനങ്ങൾ വെള്ളിയാഴ്ച ധ്യാനങ്ങളിലും നോമ്പു ദിനങ്ങളിലും മറ്റ് പ്രത്യേക ദിനങ്ങളിലും നൽകിവരുന്നു. കോഴികൾ, ആടുമാടുകൾ, കാർഷികോല്പന്നങ്ങളുടെ ആദ്യഫലങ്ങൾ, മുത്തുക്കുടകൾ, മെഴുകുതിരി, എണ്ണ, കുന്തിരിക്കം, കടുക്, എള്ള്, കുരുമുളക്, അരി, നെല്ല്, കരപ്പനപ്പം, നെയ്യപ്പം, വെള്ളിയിലും സ്വർണ്ണത്തിലും തീർത്ത പലതരം രൂപങ്ങൾ, ആളുരൂപം, അവയവങ്ങളുടെ രൂപം, പാമ്പ്പുറ്റ് അങ്ങനെ പലതും പുതുപ്പള്ളി പള്ളിയിൽ നേർച്ചയായി സമർപ്പിക്കപ്പെടുന്നു. കുരിശിൻതൊട്ടിക്കു ചുറ്റുമുള്ള എണ്ണവിളക്കു തെളിയിക്കുക, മുട്ടിന്മേൽ നീന്തുക, ശയനപ്രദക്ഷിണം നടത്തുക തുടങ്ങിയ ആചാരങ്ങളും ഇവിടെ നിലനിൽക്കുന്നു.



# ക്രിസ്തുശിഷ്യനായ വി. തോമ്മാശ്ലീഹായുടെ തിരുവിതാംകോട് പള്ളി

**വന്ദ്യ ബർസ്ലീബീ റമ്പാൻ**
മാനേജർ, സെന്റ് തോമസ് തീർത്ഥാനട കേന്ദ്രം, തിരുവിതാംകോട്

സുവിശേഷമാകുന്ന സനാതനത സന്ദേശവുമായി എ.ഡി. 52-ൽ ഇന്ത്യയിൽ വന്ന തോമ്മാശ്ലീഹാ എ.ഡി 63-ൽ തിരുവിതാംകോട് ദേവാലയം സ്ഥാപിച്ചു. ഈ ദേവാലയം ഇരുപതു നൂറ്റാണ്ടുകൾ പിന്നിട്ടു അതിന്റെ തനിമയും പുരാതനത്വവും നിലനിർത്തികൊണ്ട് ഒരു ചരിത്ര സ്മാരകമായി ഇന്നും നിലനിൽക്കുന്നു. കന്യാകുമാരി മുതൽ കാസർഗോഡ് വരെയുള്ള ഭാഗത്തിന് ചേരനാട് എന്നായിരുന്നു ആദ്യകാലനാമം. ഈ പ്രദേശത്ത് വി. തോമ്മാശ്ലീഹാ ഏഴരപ്പള്ളികൾ സ്ഥാപിച്ചു എന്ന ചരിത്രം സാക്ഷിക്കുന്നു. കൊടുങ്ങല്ലൂരിനു സമീപമുള്ള മാലിയങ്കകര ചാവക്കാട് അടുത്തുള്ള പാലയൂർ വടക്കൻ പറവൂർ അടുത്തുള്ള ഗോക്കമംഗലം, നിരണം, കരിക്കോണി പകുതിയിലുള്ള കൊല്ലം, തങ്കശ്ശേരി നിലയ്ക്കൽ അഥവാ ചായൽ എന്നീ സ്ഥലങ്ങളിലും ശ്ലീഹാ കുരിശുകൾ സ്ഥാപിച്ചു. അരപ്പള്ളിയെന്ന് അറിയപ്പെടുന്ന തിരുവിതാംകോട് പള്ളി പൂർണ്ണമായ ഒരു പള്ളിയായിട്ടാണ് സ്ഥാപിച്ചത്.

വാസ്തുകല: 5.5 അടി നീളവും 18 അടി വീതിയുമുള്ള പള്ളി ഒരി അകലമുള്ള കരിങ്കൽ ഭിത്തികളാൽ നിർമ്മിതമാണ്. അകത്തു കാണുന്ന കരിങ്കൽ തൂണുകൾക്ക് രണ്ടടി വീതിയും 6 അടി ഉയരവും ഉണ്ട്. ഇതിന്റെ മേൽക്കൂരയും കരിങ്കൽ പാളികൾ കൊണ്ടു തന്നെയായിരുന്നു നിർമിച്ചിരുന്നത് ദേവാലയത്തിന്റെ മുൻവാതിലിന് 5.5 അടി ഉയരവും 2.5 അടി വീതിയും ഉണ്ട് ഇതിനു മുകളിൽ വിശുദ്ധ കുർബ്ബാനയ്ക്കു ഉപയോഗിക്കുന്ന അപ്പവും കാസായുടെ രൂപവും, അതിനിരുവശങ്ങളിലും കൈകൾ മലർത്തി പ്രാർത്ഥിക്കുന്ന രണ്ടു മാലാഖമാരും, പറുദീസയുടെ രൂപമുള്ള ചിത്രങ്ങളും കരിങ്കല്ലിൽ കൊത്തിവച്ചിട്ടുണ്ട്. പോർച്ചുഗീസുകാർ സംഭാവന നൽകിയ പ്രാർത്ഥനാ പീഠവും ധൂപക്കുറ്റിയും ദേവാലയത്തിൽ കാണപ്പെടുന്നു. പ്രാർത്ഥനാപീഠത്തിന്റെ ഇരുവശങ്ങളിലും ആലേഖനം ചെയ്തിട്ടുള്ള ചിത്രങ്ങൾ കാഴ്ചക്കാരെ ഏറെ ആകർഷിച്ചു കൊണ്ടിരിക്കുന്നു. മരംകൊണ്ട് പണിയിച്ചിട്ടുള്ള ഈ പേടകത്തിന്റെ വാതിലുകളിൽ താക്കോലേന്തി നില്ക്കുന്ന വിശുദ്ധ പത്രോസ് ശ്ലീഹായുടെയും സുവിശേഷത്തിന്റെ പ്രതീകമായ ചുഴറ്റിയ വാളേന്തിയ വി. പൗലോസ് ശ്ലീഹായുടെയും രൂപങ്ങൾ കൊത്തിയിട്ടുണ്ട്. പേടകത്തിന്റെ വശങ്ങളിൽ ക്രിസ്തുവിന്റെ കഷ്ടാനുഭവത്തെ അനുസ്മരിപ്പിക്കുന്ന വിധത്തിലുള്ള രണ്ടു ചിത്രങ്ങളുണ്ട്.

1. ഒരു പെലിക്കൺ പക്ഷി തന്റെ കുഞ്ഞുങ്ങൾക്ക് നെഞ്ച് കുത്തിത്തുറന്ന് അവസാന തുള്ളി രക്തം വരെയും ഊറ്റി കൊടുത്ത് അവയുടെ ദാഹം തീർക്കുന്നത്, കർത്താവ് തന്റെ അവസാന തുള്ളി രക്തം വരെയും തന്റെ മക്കളായ നമുക്ക് നൽകിയതിന്റെ പ്രതീകമാണ്.

2. ഒരു ഫിനിക്സ പക്ഷി തീയിൽ എരിഞ്ഞമർന്ന് അതിന്റെ ചാമ്പലിൽ നിന്ന പുതിയൊന്നിന് രൂപം നൽകിയതുപോലെ യേശുക്രിസ്തു ഉയിർത്തെഴുന്നേറ്റതിനെ ചിത്രീകരിക്കുന്നു.

പേടകത്തിനകത്ത് പലകകളിൽ കുരിശടയാളം കാണാം. നടുവിലുള്ള വലിയ കുരിശിന്റെ താഴെ രണ്ടു തലയോടുകളുടെ ചിത്രം കാണപ്പെടുന്നു. പേടകത്തിൽ കുറിക്കപ്പെട്ട എഴുത്തുകൾ ഇതുവരെ മനസ്സിലാക്കുവാൻ കഴിഞ്ഞിട്ടില്ല. ഇലച്ചാറുകളാണ് ഈ ചിത്രങ്ങൾക്കുവേണ്ടി ഉപയോഗിച്ചിരിക്കുന്നത്. ഇന്നും ഇത് തങ്കവർണ്ണത്തിൽ ജ്വലിച്ചുനിൽക്കുന്നു. പ്രാർത്ഥനാപീഠത്തിന്റെ പിൻചുവരിൽ കരിങ്കല്ലിൽ ഒരു കുരിശ് കൊത്തിയിട്ടുണ്ട് തൂണുകളിലെ വിളക്കുകൾ വൈദ്യുതി വിളക്കുകൾ എത്തുന്നതിനു മുൻപ് തിരിയിട്ട് എണ്ണയൊഴിച്ച് പ്രകാശിപ്പിച്ചിരുന്നു. വിവിധ തരത്തിലുള്ള പൂവുകളും ചിത്രങ്ങളും അവ്യക്തമായി കരിങ്കൽ ഭിത്തികളിൽ കാണാം. ആദികാലങ്ങളിൽ ഉപയോഗിച്ചിരുന്ന മാമോദീസാതൊട്ടിയും പള്ളിക്കുള്ളിൽ സൂക്ഷിച്ചിരുന്നു. പള്ളിയുടെ വടക്കുഭാഗത്ത് കാൽകഴുകുന്നതിനുവേണ്ടിയുള്ള ഒരു കൽത്തൊട്ടിയും പുരാതനകാലം മുതൽ തന്നെ സംരക്ഷിച്ചിട്ടുണ്ട്

എ.ഡി. 1-ാം നൂറ്റാണ്ടിൽ ചേര രാജാവയ ഇമയവരമ്പൻ നെടുംചേരലാദൻ ഹിമാലയ പ്രാന്തങ്ങൾ വരെ യാത്രചെയ്തതായും ആ യാത്രയിൽ കുന്തപർ അഥവാ ഗോണ്ടഫോറസ് രാജാവിന്റെ അതിഥിയായി താമസിക്കുകയും അതേസമയം അവിടെയുണ്ടായിരുന്ന തോമാശ്ലീഹായുടെ അത്ഭുത പ്രവർത്തനങ്ങളെ കണ്ടറിഞ്ഞ് അദ്ദേഹത്തെയും കുറെ കുടുംബങ്ങളെയും തിരുവിതാംകോട് കൊണ്ടുവരികയും ചെയ്തു. രാജകുടുംബത്തിലുള്ളവർ രാജസമ്മതത്തോടെ ക്രിസ്തു മാർഗ്ഗത്തിൽ ചേർന്നു. ആദ്യം ജ്ഞാനസ്നാനം സ്വീകരിച്ചത് ഉദയസാന്റോർ എന്ന വ്യക്തിയാണ്. അദ്ദേഹത്തിന്റെ മക്കളെ സാന്റമൻമിക യാക്കോബ് കശ്ശീശാ, സാന്റമൻമിക അന്ത്രയോസ് കശ്ശീശ എന്നീ പേരിൽ പുരോഹിതനായി വാഴിച്ചു. (മൻമിക എന്നാൽ രാജകുലം എന്നർത്ഥം) ഈ പുരോഹിതൻമാരുടെ ബന്ധുക്കൾക്കാണ് വീരരാഘവ പട്ടയം എന്ന ശാസനം നൽകിയത്. (എ. ശ്രീധരമേനോൻ, കേരള ചരിത്രം, പേജ് 222) ജ്ഞാനസ്നാനം സ്വീകരിച്ചവർ പള്ളിയുടെ വടക്കുഭാഗത്ത് പാർത്തിരുന്നു) വി. തോമാശ്ലീഹാ തിരുവിതാംകോട് വസിച്ചിരുന്ന കാല



ത്ത് തിരുവള്ളുവർ എന്ന മഹാൻ തിരുവിതാംകോടിന് സമീപം അകലെ തിരുനയനാർ കുറിച്ചി എന്ന സ്ഥലത്ത് വസിച്ചിരുന്നു. തിരുവള്ളുവരുടെ തിരുക്കുറൾ എന്ന ഗ്രന്ഥത്തിൽ ക്രിസ്തീയ ആശയങ്ങൾ കാണാൻ കഴിയും. ഇത് ഇവർ തമ്മിലുണ്ടായിരുന്ന ബന്ധത്തെ സ്പഷ്ടമാക്കുന്നു. തിരുവള്ളുവരിൽ തോമാശ്ലീഹായുടെ പഠിപ്പിക്കലുകൾ സ്വാധീനം ചെലുത്തിയിരിക്കുന്നതായി കരുതുന്നതിൽ തെറ്റില്ല. തോമാശ്ലീഹാ തിരുവിതാംകോട് വന്നു എന്ന് സൂചിപ്പിക്കുന്ന പ്രാദേശിക പാരമ്പര്യങ്ങളും സംഘകാല കൃതികളും നിലവിലുണ്ട്. സംഘകാലകൃതികളിലെ ക്രൈസ്തവ ചിന്തകൾ ക്രൈസ്തവ സമൂഹത്തിന്റെ സാന്നിദ്ധ്യം അറിയിക്കുന്നു. ചില പ്രാദേശിക സ്ഥലനാമങ്ങളും തോമാശ്ലീഹായുടെ സ്മരണ ഉയർത്തുന്നു.

**ഉപസംഹാരം**

ചരിത്ര രേഖകളുടെ അപര്യാപ്തതകൊണ്ട് വേണ്ടത്ര ശ്രദ്ധ ലഭിക്കാതെ പോയ ഒന്നാണ് തിരുവിതാംകോട് സെ. മേരീസ് ദേവാലയവും ഇവിടെ ഉണ്ടായിരുന്ന ക്രിസ്തീയ സമൂഹവും. മലങ്കരസഭയുടെ മൂന്നാം കാതോലിക്കാ പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ കാലത്താണ് ഈ ദേവാലയത്തിന്റെ പുനരുദ്ധാരണത്തിന് സഭ ശ്രദ്ധ നൽകിയത്. 1942 ൽ കൂട്ടുങ്കൽ ഗീവർഗീസ് റമ്പാനെ അതിനുവേണ്ടി നിയോഗിച്ചു. അദ്ദേഹത്തിന്റെ കാലശേഷം വീണ്ടും ദേവാലയം സഭയുടെ ശ്രദ്ധയിൽ നിന്ന് പിൻതള്ളപ്പെട്ടു. ഇന്ന് വീണ്ടും ഇതിനെ സഭയുടെ മുഖ്യധാരയിലേക്ക് കൊണ്ടുവരുന്നതും ജനങ്ങളെ ബോധവൽക്കരിക്കുന്നതിനുള്ള ഊർജ്ജിതമായ ശ്രമങ്ങൾ നടന്നുവരുന്നു. നാനാജാതി മതസ്ഥർ ഇന്ന് ഈ ദേവാലയത്തിൽ പ്രാർത്ഥനയ്ക്കായി എത്തുന്നുണ്ട്. വി. തോമാ ശ്ലീഹായുടെ ഭാരത സുവിശേഷീകരണത്തിന്റെ പ്രധാന നാഴികക്കല്ലാണ് തിരുവിതാംകോട് ദേവാലയം ○

# വികസനം നാട്ടിൽ അരക്ഷിതാവസ്ഥ സൃഷ്ടിക്കുന്നതാകരുത്

**ഡോ മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്ത**

കഴിഞ്ഞ നാളുകളിൽ പത്ര, ദൃശ്യ, സാമൂഹിക മാധ്യമങ്ങൾ വഴിയായി നാം കണ്ടുകൊണ്ടിരിക്കുന്ന' വികസന കോലാഹലത്തിന്റെ' നിലവിളി ശബ്ദം എന്റെ കർണ്ണപടങ്ങൾക്ക് വളരെ അടുത്ത് നിന്ന് ഇപ്പോൾ കേട്ട് തുടങ്ങിയിരിക്കുന്നു എന്നതാണ് ഈ തുറന്നെഴുത്തിന് എന്നെ നിർബന്ധിച്ചത് .. ഇതിൽ സാമൂഹിക പ്രതിബദ്ധതയുടെ പക്ഷം അല്ലാതെ മറ്റൊരുപക്ഷവും ഇല്ല എന്ന് ആദ്യം തന്നെ പറയട്ടെ ..

'വികസനം' എന്നത് പ്രതീക്ഷയുടെ വാക്കാണ്. അതിനാൽ തന്നെ അത് സ്വാഗതാർഹവുമാണ് എന്നാൽ നിക്കുന്ന കാൽ ചുവട്ടിലെ മണ്ണ് കൂടെ തോണ്ടി മാറ്റുവാൻ തക്ക ധാർഷ്ട്യത്തോടെ ബലപ്രയോഗത്തിലൂടെയും, അടിച്ചമർത്തലിലൂടെയും വികസിപ്പിക്കാൻ വരുമ്പോൾ അഷ്ടിക്കുവകയില്ലാത്ത അത്താഴപട്ടിണിക്കാരന് അവന്റെ, രണ്ടും, മൂന്നും സെന്റിൽ നിൽക്കുന്ന കൊച്ചു കൂരക്ക് മുമ്പിൽ നിന്ന് പ്രതിരോധിക്കുകയല്ലാതെ നിവർത്തിയില്ല.. അവരുടെ കണ്ണുനീര് മണ്ണിൽ വീഴ്ത്തുന്നത് അല്ല ഒരു ജനാതിപത്യ സർക്കാരിന്റെ വികസന നയം എന്നത്... പൗരന്റെ ജീവനും, സ്വത്തിനും സംരക്ഷണം നൽകേണ്ട സർക്കാരും പോലീസും രോഗികളെയും, വൃദ്ധന്മാരെയും പോലും, എല്ലാ സീമകളായും മറികടന്ന് അടിയന്തിരാവസ്ഥകാലത്തെപ്പോലും നാണിപ്പിക്കുന്ന തരത്തിൽ ബലപ്രയോഗത്തിലൂടെയും, അനാവശ്യ കേസുകൾ ചുമത്തിയും വികസിപ്പിക്കാൻ ശ്രമിക്കുമ്പോൾ ഇത്ര വേഗത്തിൽ ആർക്കാണ് അടിയന്തിരമായി ഈ കെ റയിലിൽ കേറി യാത്ര ചെയ്യേണ്ടത് എന്ന് സംശയം തോന്നുന്നു... അന്നത്തിന് വക ഇല്ലാതെയും, കുടിവെള്ളം ഇല്ലാതെയും, നല്ല ചികിത്സ സംവിധാനം ഇല്ലാതെയും ( ചെങ്ങന്നൂരിൽ ഈ അടുത്ത കാലത്ത് നടക്കുന്ന ജനോപകാരപ്രദമായ വികസനത്തെ അഭിനന്ദിക്കാതിരിക്കാൻ തരമില്ല) ഒക്കെ സാധാരണ ജനം നട്ടം തിരിയുമ്പോൾ ഇങ്ങനെ ഒരു അതിവേഗ യാത്ര ഈ പാവങ്ങളുടെ കണ്ണീരിൽ മുങ്ങി നടത്തണോ എന്നത് ബഹു. സർക്കാർ ചിന്തിക്കേണ്ടതുണ്ട്... എന്ത് വന്നാലും കെ. റെയിൽ പദ്ധതി നടത്തും എന്ന പ്രസ്താവന ഒരു ഏകാധിപതിയുടെ ശബ്ദമാണ് ...ജനകീയ നേതാവിന്റേതല്ല... ഇപ്പോൾ വേണ്ട പിന്നെ നടത്താം എന്നതും സാധാരണ ജനത്തിന്റെ അഭിപ്രായം അല്ല... എന്ന് നടത്തിയാലും, ആര് നടത്തിയാലും ജനത്തെ ദ്രോഹിക്കുന്ന, അവന്റെ ജീവനും, സ്വത്തിലും ഭീഷണി ഉയർത്തുന്ന വികസനം ചോദ്യം ചെയ്യപെടുകതന്നെ ചെയ്യും .. പുരോഹിതൻ പുരോഗതിയെ പ്രോത്സാഹിപ്പിക്കുന്നവൻ ആണ് എന്നാൽ ജനത്തിന്റെ കഴുത്തിൽ കത്തിവെച്ചു അതിനെ 'വികസനം' എന്ന ഓമനപ്പേരിൽ വിളിച്ചാൽ അതിനു കുടപിടിക്കുവാൻ സാധ്യമല്ല. നാടിനു അരാജകത്വം സൃഷ്ടിക്കുന്ന കെ റയിൽ പദ്ധതി ബഹു. സർക്കാർ അടിയന്തിരമായി നിർത്തിവെക്കണം എന്ന് ആവശ്യപെടുന്നു. ഇപ്പോഴത്തെ സർക്കാരിന്റെയും, പോലീസിന്റെയും സമീപനത്തിൽ ഉള്ള ശക്തമായ പ്രതിഷേധം അറിയിക്കുന്നു. ○

**പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ പ്രഭാഷണങ്ങൾ**

## വചനത്തിന്റെ വിത്തുകൾ




**ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ**

മലങ്കര സഭയ്ക്ക് പ്രതീക്ഷയും പ്രത്യാശയും പ്രകാശവും പകരുന്ന പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ പരുമല (2021 ഒക്ടോബർ 14) മുതൽ മാരാമൺ (2022 ഫെബ്രുവരി 16) വരെ നടത്തിയ പ്രഭാഷണങ്ങളുടെ സമാഹാരമാണ് വചനത്തിന്റെ വിത്തുകൾ. ഇതിൽ മതാതീത മാനവികതയുടെ കാരുണ്യ സ്പർശമാണ് പങ്കിടുന്നത്. ഓർത്തഡോക്സ് വേദശാസ്ത്രത്തിന് സാമൂഹിക ദർശനം പകർന്ന് 25-ലധികം പദ്ധതികൾ ആവിഷ്കരിച്ച് നടപ്പാക്കിയ പ. ബാവാ സാമൂഹിക ക്ഷേമത്തിന് മതാതീതമായ കാഴ്ചപ്പാടും കാരുണ്യ സ്പർശവും ഉണ്ടാകണമെന്ന് പ്രഭാഷണങ്ങളിൽ പ്രബോധിപ്പിക്കുന്നു.

നാല് പതിറ്റാണ്ട് കാലത്തെ വേദശാസ്ത്ര ബോധന പരിചയവും ഇടയ പരിപാലനവും വിദേശ സർവ്വകലാശാലകളിൽ നിന്നും ലഭ്യമായ വേദശാസ്ത്ര അഭ്യസനവും തീവ്രമായ ആരാധനാ ജീവിത അനുഷ്ഠാന ശൈലിയും വിശകലനങ്ങൾക്കും കർമ്മപദ്ധതികൾക്കും സാമൂഹിക പ്രതിബദ്ധതയും ദൈവസ്നേഹവും ഉൾച്ചേർക്കുന്നു.

തീവ്രമായ വ്രതനിഷ്ഠാ ജീവിതമാണ് പ. ബാവായുടെ പ്രഭാഷണത്തിന്റെയും പ്രവർത്തനത്തിന്റെയും ആത്മീയ ഊർജ്ജം. പ്രതിസന്ധികളേയും പോരാട്ടങ്ങളേയും അതിജീവിക്കാനുള്ള ആർജ്ജവം നേടിയത് ആരാധനയിൽ അധിഷ്ഠിതമായ ജീവിതശൈലിയും സാമൂഹിക പ്രതിബന്ധതയിൽ കേന്ദ്രീകൃതമായ കർമ്മ പദ്ധതികളുമാണ്. അതിനാൽ നിലവിൽ പരിചയിച്ചിരുന്ന ആദ്ധ്യാത്മിക സമ്പ്രദായങ്ങൾ പൊളിച്ചെഴുതുവാനും അപനിർമ്മിക്കാനും പ്രഭാഷണങ്ങൾ വഴി ഒരുക്കുന്നു. പ. മാത്യൂസ് തൃതീയൻ ബാവായുടെ പ്രഭാഷണ ഭാഷ രൂപപ്പെടുന്നത് ആഴമായ കർമ്മപദ്ധതികളിൽ നിന്ന് ആർജ്ജിച്ച അനുഭവ പാഠങ്ങളിൽ നി ന്നാണ്.

സമൂഹത്തിന്റെ ആവശ്യങ്ങൾ കണ്ടറിഞ്ഞ്, വേദനകൾ തൊട്ടറിഞ്ഞ് സമൂഹത്തിന്റെ നിലവിളിക്ക് കാതുകൾ തുറന്ന് കൊടുക്കണമെന്ന് പ. മാത്യൂസ് തൃതീയൻ ബാവാ പ്രഭാഷണങ്ങളിൽ ആഹ്വാനം ചെയ്യുമ്പോൾ അവ ജീവിതത്തിൽ ഉൾക്കൊള്ളിച്ച മൂല്യങ്ങളായി തീരുന്നു. ഒരാൾ നേടിയ ധനം മറ്റുള്ളവർക്ക് കൊടുക്കണമെങ്കിൽ കാരുണ്യം ഉണ്ടാകണം എന്ന നിർവ്വചനം അപഗ്രഥിക്കുമ്പോൾ കാരുണ്യമുഖം വിവിധ പദ്ധതികളിലൂടെ ആവിഷ്കരിച്ചിട്ടാണ് അവതരിപ്പിക്കുന്നത്. നല്ല ശമര്യാക്കാരന്റെ കഥയിൽ നിങ്ങൾ കാരുണ്യം ചെയ്യുക എന്ന ക്രിസ്തു സന്ദേശത്തിന്റെ കാരുണ്യമുഖമാണ് (ലൂക്കാ. 10:37) പ. ബാവായുടെ പ്രഭാഷണ ദർശനങ്ങളുടെ അടിസ്ഥാനം. വിശന്നും ദാഹിച്ചും കഴി[illegible]രുകാരും അഭയാർത്ഥികളും [illegible] വും ചെറിയവരെ (മത്താ. 25:35-36, 42-43, 45) ലക്ഷ്യമിടുന്ന കാരുണ്യത്തിന്റെ സുവിശേഷമാണ് പ്രഭാഷണത്തിന്റെ [illegible] അടിത്തറ. അത് ജീവിതത്തിൽ പ്രായോഗികം ആക്കിയതിനുശേഷമാണ് കാരുണ്യത്തിന്റെ സത്വാർത്ഥ[illegible] പങ്കിടുന്നത്.

[illegible] ബലഹീനരെ ചേർത്തു [illegible], അപരനുവേണ്ടി ജീവിക്കണം. മനു[illegible] [illegible] ദേവാലയങ്ങൾ പണിയണം. അപരന്റെ [illegible] ദരിദ്രർക്കാശ്രയമായി മാറണം. [illegible] [illegible] ഉണ്ടാകരുത് തുടങ്ങിയ ചിന്താ[illegible]കളാണ് കാരുണ്യത്തിന്റെ വേദവി[illegible] [illegible] [illegible]. [illegible] പ്രതിബദ്ധതയും മതാതീത കാഴ്ചപ്പാടും വിശാലമായ സാമൂഹിക ക്ഷേമപദ്ധതികളും ഉൾച്ചേർത്തിരിക്കുന്ന കാരുണ്യ ദർശനങ്ങൾക്ക് പൊതു[illegible] [illegible] ചിന്തനയാണ് ന[illegible].

[illegible] ടിമരങ്ങളുണ്ട്. ഇനിയും നമുക്ക് എന്താണാവശ്യം? മേൽക്കൂര തകർന്നും ഭിത്തികൾ പൊട്ടിയും കിടക്കുന്ന അനേക ദേവാലയങ്ങൾ നമുക്ക് ചുറ്റുമുണ്ട്. ഇത് മനുഷ്യർ വസിക്കുന്ന ദൈവത്തിന്റെ ആലയങ്ങളാണ്. ദൈവത്തിന്റെ പ്രതിരൂപങ്ങൾ വസിക്കുന്ന ദേവാലയങ്ങൾ പണിയുവാൻ വിശ്വാസികൾ തയ്യാറാകണം എന്ന് പ. ബാവാ പ്രസംഗിച്ചപ്പോൾ ശ്രോതാക്കൾ അമ്പരന്നു. തുടർന്ന് ഹൃദ്രോഗവും കാൻസറും ബാധിച്ച ദേവാലയങ്ങളെക്കുറിച്ചും പ്രബോധിപ്പിച്ചു. പ്രഭാഷണം ഉപസംഹരിച്ചപ്പോൾ സന്ദേശം വ്യക്തമാക്കി. രോഗികൾ, അശരണർ, ആലംബഹീനർ, തിരസ്കൃതർ എന്നിവരുടെ ജീവിതം പണിയുന്നതാകണം ദേവാലയ നിർമ്മാണം.

ദൈവം എല്ലാവരേയും സ്നേഹിക്കുന്നതിനാൽ മതാതീതമായി ഏവർക്കും കാരുണ്യ സ്പർശം പകരുവാനും ഏവരേയും സ്നേഹിക്കുവാനുമുള്ള ഉത്തരവാദിത്വമുണ്ട്. അപ്പോഴാണ് ക്രിസ്തീയ സാക്ഷ്യം യാഥാർത്ഥ്യമാകുന്നത് എന്ന് പ. ബാവാ പ്രഭാഷണങ്ങളിൽ വ്യക്തമാക്കുന്നു.

സ്നേഹത്തിന് മതമില്ല. മതത്തിന്റെ സ്നേഹമല്ല അപരന് നൽകേണ്ടത്. ദൈവത്തിന്റെ സ്നേഹം മതാതീതമായി പങ്കിടുവാൻ സഭകൾക്ക് കഴിയണം എന്ന് പ്രഖ്യാപിക്കുമ്പോൾ വേദമുഖത്തിന്റെ സാമൂഹിക കാഴ്ചപ്പാടാണ് അവതരിപ്പിക്കുന്നത്.

ഇടവക വരുമാനത്തിന്റെ നിശ്ചിത തുക ജാതിഭേദമെന്യേ ആ പ്രദേശത്തെ ദുരിതമനുഭവിക്കുന്നവർക്കായി വിവിധ പദ്ധതിയിലൂടെ നൽകുവാൻ കഴിയണം എന്നും പ. ബാവാ പ്രബോധിപ്പിക്കുന്നു.

യഥാർത്ഥ കാരുണ്യത്തിന്റെയും സ്നേഹത്തിന്റെയും കാവൽഭടന്മാരായി സഭയും രാഷ്ട്രവും രൂപാന്തരപ്പെടണമെന്ന് കാതോലിക്കാ സ്ഥാനാരോഹണത്തിന് 2021 ഒക്ടോബർ 15-ന് പരുമല സെമിനാരിയിൽ പ്രസംഗിച്ചതിന്റെ തുടർച്ചയാണ് മാരാമൺ വരെയുള്ള 60 പ്രസംഗങ്ങൾ.

ഈ പ്രഭാഷണങ്ങളിൽ കാരുണ്യത്തിന്റെ വേദശാസ്ത്രവും പ്രയോഗവും സഭാ ജീവിതത്തിൽ എപ്രകാരം പ്രസക്തമെന്ന് വിളംബരം ചെയ്യുന്നു. സുവിശേഷ ദൗത്യത്തിന് സമകാലിക വ്യാഖ്യാനം പകരുന്നതാണ് എല്ലാ പ്രഭാഷണങ്ങളും. വിവിധ സ്ഥലങ്ങളിൽ പ. ബാവാ നടത്തിയ പ്രഭാഷണങ്ങൾ കേട്ട് എഴുതി പുസ്തകമാക്കിയത് ഫാ. ബിജു പി. തോമസാണ്.

അവതാരിക: ഡോ. പോൾ മണലിൽ., ആമുഖ പഠനം: ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, എം.ഒ.സി പബ്ലിക്കേഷൻസ്, ദേവലോകം, കോട്ടയം, വില: 260 രൂപ

## മൈലപ്ര വലിയ പള്ളി പെരുന്നാൾ

ചരിത്ര പ്രസിദ്ധവുമായ മൈലപ്ര, പള്ളിയുടെ ഈ വർഷത്തെ പെരുന്നാൾ 2022 ഏപ്രിൽ മാസം 24 മുതൽ മെയ് 7 വരെ തീയതികളിൽ നടത്തപ്പെടുകയാണ്. പെരുന്നാൾ ശുശ്രൂഷകൾക്ക് പ. ബസേലിയോസ് മാർത്തോമ്മ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ പ്രധാന കാർമികത്വം വഹിക്കുന്നതും, തുമ്പമൺ ഭദ്രാസനാധിപൻ അഭി. കുറിയാക്കോസ് മാർ ക്ലീമ്മീസ് മെത്രാപ്പോലീത്തായും, സഭയിലെ അഭി. പിതാക്കന്മാരും സഹകാർമ്മികത്വം വഹിക്കുന്നതുമാണ്

ഏപ്രിൽ 24-ാം തീയതി രാവിലെ അഭി. കുറിയാക്കോസ് മാർ ക്ലീമ്മീസ് മെത്രാപ്പോലീത്താ വി. കുർബ്ബാന അർപ്പിക്കുന്നതും തുടർന്ന് കൊടിയേറ്റ് ഘോഷയാത്ര നടത്തുന്നതും തുടർന്ന് അഭി. തിരുമനസ്സുകൊണ്ട് കൊടിയേറ്റ് കർമ്മം നിർവഹിക്കുന്നതുമാണ്. അന്നേ ദിവസം ഇടവകയിൽ എല്ലാ ഭവനങ്ങളിലും എല്ലാ കുരിശടികളിലും കൊടിയേറ്റ് നിർവ്വഹിക്കുന്നതാണ്. **ഏപ്രിൽ 29-ാം** തീയതി വെള്ളിയാഴ്ച രാവിലെ ഇടവകയുടെ അഭിമാനവും നിയുക്ത മെത്രാനുമായ ഏബ്രഹാം തോമസ് അച്ചൻ വി കുർബ്ബാന അർപ്പിക്കും 10 മണിക്ക് ഒരുക്ക ധ്യാനത്തിന് നിയുക്ത മെത്രാൻ ഫാ. സഖറിയാ നൈനാൻ നേതൃത്വം നൽകുന്നതുമാണ് **മെയ് മാസം 1-ാം** തീയതി തീർത്ഥാടക വാരാഘോഷം അഭി. ഡോ. ജോഷ്വാ മാർ നിക്കോദിമോസ് തിരുമനസുകൊണ്ട് ഉദ്ഘാടനം ചെയ്യുന്നതും ജോർജ്ജിയൻ അവാർഡ് for Excellence 2022 സമർപ്പിക്കുന്നതുമാണ്. പ്രസ്തുത മീറ്റിംഗിൽ ഇടവകയുടെ മുൻ ഭാരവാഹികളെ ആദരിക്കുന്നതുമാണ്. **മെയ് മാസം 5-ാം** തീയതി നടക്കുന്ന കുടുംബ സംഗമത്തിൽ ഫാ. ഡേവിഡ് ചിറമേൽ മുഖ്യ സന്ദേശം നൽകുന്നതാണ്. **6-ാം തീയതി** രാവിലെ വി. മൂന്നിന്മേൽ കുർബ്ബാനയും തുടർന്ന് അഖണ്ഡ പ്രാർത്ഥനയും നടത്തപ്പെടുന്നതാണ്. വൈകിട്ട് 6-ന് പള്ളിയുടെ പ്രധാന കുരിശ്ശടിയിൽ വിവിധ ദേവാലയങ്ങളിൽ നിന്ന് പദയാത്രികരായി എത്തിച്ചേരുന്ന തീർത്ഥാടകരെ സ്വീകരിക്കുന്നതും തുടർന്ന് പ. കാതോലിക്കാ ബാവ തിരുമസ്സിന്റെ പ്രധാന കാർമ്മികത്വത്തിൽ സന്ധ്യാനമസ്ക്കാരവും അനുഗ്രഹ പ്രഭാഷണവും, ശ്ലൈഹിക വാഴ്വും നടത്തുന്നതാണ്. രാത്രി 8 മണിക്ക് ഭക്തി നിർഭരമായ റാസ, തുടർന്ന് വാദ്യമേളങ്ങളുടെ പ്രദർശനവും, ആകാശ ദീപകാഴ്ചയും നടത്തപ്പെടും.

**7-ാം തീയതി** രാവിലെ അഭി. ഡോ യൂഹാനോൻ മാർ ദിയസ്ക്കോറോസ് തിരുമനസ്സിന്റെ പ്രധാന കാർമികത്വത്തിലും വന്ദ്യ റമ്പാച്ചന്മാരുടെ സഹകാർമികത്വത്തിലും വി. കുർബ്ബാന അർപ്പിക്കുന്നതും തുടർന്ന് പ്രദക്ഷിണം നടത്തപ്പെടുന്നതുമാണ്. തുടർന്ന് നേർച്ച സദ്യ, കുട്ടികളുടെ ആദ്യ ചോറൂൺ നേർച്ച, ചരിത്ര പ്രസിദ്ധമായ ചെമ്പെടുപ്പ്, കൊടിയിറക്ക്

ഏവരെയും പ്രാർത്ഥനാപൂർവ്വം സ്വാഗതം ചെയ്യുന്നു.



## പരിശുദ്ധ കാതോലിക്കാ ബാവ അനുശോചിച്ചു



**കോട്ടയം:** പാണക്കാട് സയ്യിദ് ഹൈദരലി ശിഹാബ് തങ്ങളു ടെ വിയോഗത്തിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ അനുശോചി ച്ചു. മത സൗഹാർദ്ദം കാത്തുസൂക്ഷിക്കുന്നതിൽ എന്നും മുൻപന്തിയിലായിരുന്നു അദ്ദേഹമെന്ന് പരിശുദ്ധ ബാവാ പറഞ്ഞു. രാഷ്ട്രീയ നേതാവ് എന്ന നിലയിലും സമുദായ നേതാവ് എന്ന നിലയിലും അദ്ദേഹത്തിന്റെ നിലപാടുകളും പ്രവർത്തനങ്ങളും ഏറെ മികവുറ്റതായിരുന്നു. ജാതി-മത ഭേദമെന്യേ എല്ലാവരെയും സ്നേഹത്തോടെ ചേർത്തുപിടിച്ചു പ്രവർത്തിച്ച സൗമ്യനായ നേതാവിന്റെ വിയോഗം മതേതര കേരളത്തിന് തീരാ നഷ്ടമാണ്.

പാണക്കാട് സയ്യിദ് ഹൈദരലി ശിഹാബ് തങ്ങളുമായി മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് എക്കാലും ഊഷ്മളമായ ബന്ധമാണ് ഉണ്ടായിരുന്നത്. പാണക്കാട് കുടുംബത്തിന്റെ ദുഃഖത്തിൽ പങ്കുചേരുന്നതായും മലങ്കര ഓർത്തഡോക്സ് സഭയുടെ അനുശോചനം രേഖപ്പെടുത്തുന്നതായും പരിശുദ്ധ ബാവാ കൂട്ടിച്ചേർത്തു.

**MALANKARA ORTHODOX SYRIAN CHURCH- ESTD. AD 52**
**INDIAN ORTHODOX MERCY FELLOWSHIP, KUWAIT**
ഇന്ത്യൻ ഓർത്തഡോക്സ് മേഴ്‌സി ഫെല്ലോഷിപ്പ്, കുവൈറ്റ്
*A Spiritual and Charitable Organization of*
ST. GREGORIOS INDIAN ORTHODOX MAHA IDAVAKA
P.O BOX 21248 SAFAT, CODE 13073, KUWAIT

## GOLDEN JUBILEE PROJECT-*Smile 2022*

പ്രിയ വിശ്വാസ സമൂഹമേ ,

സേവനത്തിന്റെ ഉത്തമ മാതൃക കാണിച്ചുകൊണ്ട് ജാതിമതഭേദമെന്യേ സാമ്പത്തികമായി പിന്നോക്കം നിൽക്കുന്നവർക്ക് ഒരു കൈത്താങ്ങായി നിൽക്കുന്ന ഇന്ത്യൻ ഓർത്തഡോക്സ്മേഴ്സി ഫെല്ലോഷിപ്പ്, കുവൈറ്റ് (IOMF KUWAIT) സേവന രംഗത്ത് അതിന്റെ മഹത്തായ അൻപതു വർഷങ്ങളുടെ പൂർത്തീകരണ പാതയിലാണ്.

നിസ്വാർത്ഥനും ഉദാരമതിയും ഭാഗ്യസ്മരണാർഹനുമായ അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി കാണിച്ചു തന്ന വഴികളിലൂടെ 1972 – ൽ ആരംഭിച്ച ഈ പ്രസ്ഥാനത്തിനു (IOMF) ഇന്ത്യയിലുടനീളം നിർധനരായ അനേകം ആളുകളെ സഹായിക്കാൻ സാധിച്ചു എന്നത് അഭിമാനാർഹമാണ്. കൂടാതെ, കൽക്കട്ട ഭദ്രാസന അധിപനായിരുന്ന കാലംചെയ്ത അഭിവന്ദ്യ സ്തേഫാനോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്തയും ഞങ്ങളുടെ ശ്രമങ്ങളുടെ പിന്നിലെ പ്രേരണശക്തിയാണ്. ജീവിതവഴികളിൽ തളർന്നുപോവുന്നവരെ സാമ്പത്തികമായി കൈപിടിച്ചുയർത്താൻ സന്നദ്ധരായ ഒരു കൂട്ടം ആളുകൾ ഉൾക്കൊള്ളുന്ന ഒന്നാണ് ഈ പ്രസ്ഥാനം.

ഇന്ത്യൻ ഓർത്തഡോക്സ് മെഴ്സി ഫെലോഷിപ്പിന്റെ പ്രവർത്തന പാതയിൽ തുടക്കം മുതൽ തന്നെ കൃത്യമായ ഇടവേളകളിൽ പ്രധാനപ്പെട്ട പല പദ്ധതികളും ഏറ്റെടുത്തു നടപ്പിലാക്കാൻ കഴിഞ്ഞു എന്നുള്ളത് ചാരിതാർഥ്യത്തോടെ ഓർക്കുന്നു. 'MERCY FEST 2002' (ഭവന നിർമ്മാണ ധനസഹായം), VISION 2004 (നേത്രചികിത്സാ സഹായം) GIVE A LIFE (വിവാഹ ധനസഹായം), MERCY HOMES 2012 (ഭവന നിർമ്മാണ ധനസഹായം), SPEND 2015 (ചികിത്സാ ധനസഹായം), HOPE 2016 (ക്യാൻസർ രോഗ നിർണ്ണയവും ചികിത്സാ സഹായവും) തുടങ്ങിയ പദ്ധതികൾ അത്തരം സംരംഭങ്ങളുടെ ചില ഉദാഹരണങ്ങളാണ്. അഭ്യുദയകാംക്ഷികളും സുഹൃത്തുക്കളും ബന്ധുക്കളും, IOMF അംഗങ്ങളുമായി കൈകോർത്തതോടു കൂടി വാഗ്ദാനം ചെയ് തതിനേക്കാൾ മികച്ച രീതിയിൽ മേല്പറഞ്ഞ പദ്ധതികൾ പൂർത്തിയാക്കാനായി.

സുവർണ്ണ ജൂബിലി ആഘോഷങ്ങളുടെ ഭാഗമായി സാമ്പത്തികമായ് പിന്നോക്കം നിൽക്കുന്നവർക്ക് സുനിശ്ചിതമായ ഭാവിയിലേക്കുള്ള അവസരം പ്രദാനം ചെയ്യുക എന്ന കാഴ്ചപ്പാടോടുകൂടെ ഞങ്ങൾ ഒരുക്കുന്ന ഒരു പുതിയ പദ്ധതിയാണ് 'SMILE 2022'. COVID 19 കാരണം ആരോഗ്യം, ഭക്ഷണം, പാർപ്പിടം, വിദ്യാഭ്യാസം, തുടങ്ങിയ അടിസ്ഥാന മേഖലകളിൽ ദുരിതം നേരിടുന്ന വ്യക്തികളെയും കുടുംബങ്ങളെയും പിന്തുണയ്ക്കുകയാണ് ഈ പദ്ധതി മൂലം ലക്ഷ്യമിടുന്നത്.

തളർന്നുവീണുപോയേക്കാവുന്ന ഒരു കൂട്ടം ജീവനുകൾക്കു സന്തോഷവും സ്വാതന്ത്ര്യവും നൽകി, മെച്ചപ്പെട്ട പരിചരണവും സുരക്ഷിതത്വ ബോധവും നൽകാൻ ശ്രമിക്കുന്ന പദ്ധതിയാണ് 'SMILE 2022'.

Website: www.iomf.org Email: iomfkuwait.1972@gmail.com

താഴെ പറയുന്ന അഞ്ച് പ്രധാന ദൗത്യങ്ങൾ ആണ് 'SMILE 2022' ഏറ്റെടുക്കുന്നത്.

### MISSION BRIDGE (പ്രൈമറി സ്കൂൾ ദത്തെടുക്കൽ )

കുട്ടികളുടെ വിദ്യാഭ്യാസം മെച്ചപ്പെടുത്തുക എന്ന പ്രധാന ലക്ഷ്യത്തോടെ, സാമ്പത്തികമായി പിന്നിൽ നിൽക്കുന്ന പ്രൈമറി സ്കൂളുകളെ കണ്ടെത്തി അത്തരം സ്ഥാപനങ്ങളെ ദത്തെടുക്കുന്ന പുനരുദ്ധാരണ പദ്ധതി. അടിസ്ഥാന സൗകര്യങ്ങൾ മെച്ചപ്പെടുത്തുക, പുസ്തകങ്ങൾ വാങ്ങാൻ സഹായിക്കുക , ഉപകരണങ്ങളുടെ അറ്റകുറ്റപ്പണികൾ, ശൗചാലയ നിർമ്മാണം എന്നിവ ഈ പദ്ധതിയുടെ ഭാഗമാണ്.

### MISSION HAPPINESS ( സ്ത്രീ ശാക്തീകരണം)

COVID 19 ബാധിച്ചു സാമ്പത്തികമായി വളരെ താഴ്ന്ന നിലയിലുള്ള കുടുംബങ്ങളിലെ പെൺകുട്ടികൾക്കുള്ള അടിസ്ഥാന സൗകര്യങ്ങൾ മെച്ചപ്പെടുത്തുകയും , വിവാഹ ചിലവുകൾക്കുള്ള സാമ്പത്തിക സഹായം നൽകുന്നതും ഈ പദ്ധതി ലക്ഷ്യമിടുന്നു .

### MISSION FREEDOM ( ശോഭന ഭാവി)

താഴ്ന്ന വരുമാനമുള്ള മാതാപിതാക്കളുടെ മക്കൾക്കു മെച്ചപ്പെട്ട ഉപജീവനമാർഗം കെട്ടിപ്പടുക്കാൻ വേണ്ടി പഠിക്കാൻ മിടുക്കരായ വിദ്യാർത്ഥികൾക്ക് സ്കോളർഷിപ്പുകളും പ്രൊഫഷണൽ കോഴ്സുകളിൽ ചേരുന്നതിനുള്ള സാമ്പത്തിക സഹായവും നൽകുന്നു.

### MISSION CARE (ആരോഗ്യ പരിരക്ഷ)

അപരിഷ്കൃത ഗ്രാമങ്ങളിലെയും പ്രദേശങ്ങളിലെയും വയോജനങ്ങൾക്കും രോഗസാധ്യതയുള്ളവർക്കും പ്രാഥമികാരോഗ്യ കേന്ദ്രങ്ങൾ ലഭ്യമാക്കുക, ഗുരുതരമായ രോഗങ്ങൾക്ക് ചികിത്സയിൽ കഴിയുന്ന പാവപ്പെട്ട ആളുകൾക്ക് സാമ്പത്തിക സഹായം നൽകുക എന്നിവയാണ് ലക്ഷ്യം.

### MISSION SAFE ( സാമ്പത്തിക പരിരക്ഷ)

ദാരിദ്ര്യം അനുഭവിക്കുന്നവരെ സ്വയംപര്യാപ്തരാക്കുന്നതിനും കുടുംബങ്ങളെ സാമ്പത്തികമായി സ്വതന്ത്രരാക്കുന്നതിനും വേണ്ടി ചെറുകിട ബിസിനസ്സുകൾ ആരംഭിക്കുന്നതിനും, വളർത്തുമൃഗങ്ങളെ വളർത്താൻ കർഷകരെ സഹായിക്കുക കർഷകർക്ക് സാമ്പത്തിക സഹായം എന്നിവയാണ് പദ്ധതിയുടെ ലക്ഷ്യം.

**For application scan the QR code below**

**OR visit www.iomf.org for to download the application**

Website: www.iomf.org Email: iomfkuwait.1972@gmail.com



# FR. DR. C.T. EAPEN

Founder
Dr. C.T. Eapen Trust,
Dr. C.T. Eapen Memorial R.H.S
'Star of the East' an ecumenical journal dealing specially with the oriental and eastern Orthodox Churches.

പ്രശസ്ത വിദ്യാഭ്യാസ വിചക്ഷണനും എക്യുമെനിക്കൽ വക്താവും വേദശാസ്ത്രജ്ഞനും എഴുത്തുകാരനും ദാർശനികനു മായ ഫാ. ഡോ. സി.റ്റി. ഈപ്പൻ. അടൂർ നെല്ലിമൂട്ടിൽ ചാവടിയിൽ തോമസ് മുതലാളിയുടെയും ഏലിയാമ്മയുടെയും മകനായി 1895 മാർച്ച് 25–ന് ജനനം. തിരുവല്ല എം.ജി.എം. ഹൈസ്ക്കൂൾ, സെറാമ്പൂർ കോളേജ്, അമേരിക്കയിലെ ജനറൽ തിയോളജിക്കൽ സെമിനാരി, ചിക്കാഗോ സർവകലാശാല, ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റി എന്നിവടങ്ങളിൽ പഠിച്ചു MA, STM, PhD ബിരുദങ്ങൾ കരസ്ഥമാക്കി. മെത്രാൻ സ്ഥാനത്തേക്ക് തിരഞ്ഞെടുത്തു എങ്കിലും സ്വയം പിന്മാറി. ഗ്രാമീണ ജനതയുടെ സാമൂഹിക സാംസ്ക്കാരിക വിദ്യാഭ്യാസ മുന്നേറ്റം ലക്ഷ്യമാക്കി ശാസ്താംകോട്ട കായലിന്റെ പ്രശാന്തമായ തീരത്തു റെസിഡൻഷ്യൽ ഹൈസ്ക്കൂൾ ആരംഭിച്ചു പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകി. മലങ്കര ഓർത്തഡോക്സ് സഭ മാനേജിംങ് കമ്മിറ്റി അംഗം, കോട്ടയം ഓർത്തഡോക്സ് സെമിനാരി പ്രൊഫസർ, ഇന്റർ ചർച്ച് റിലേഷൻസ് കമ്മിറ്റി അംഗം എന്നീ നിലകളിൽ പ്രവർത്തിച്ചു. പത്തനാപുരം മൗണ്ട് താബോർ ദയറാ, പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് എന്നീ സ്ഥാപനങ്ങളുടെ പ്രവർത്തനത്തിൽ നിർണായക പങ്കാളിത്തം വഹിച്ചു. മലങ്കര ഓർത്തഡോക്സ് സഭയെ പ്രതിനിധീകരിച്ചു 1954 ൽ ഇവാൻസ്റ്റണിൽ നടന്ന WCC അസംബ്ലിയിലും 1963 ലെ രണ്ടാം വത്തിക്കാൻ കൗൺസിലിൽ നിരീക്ഷകനായും പങ്കെടുത്തു. യുവജന വിദ്യാർത്ഥി പ്രസ്ഥാനങ്ങൾക്ക് മാർഗം പകർന്ന ഫാ. ഡോ. റ്റി.സി. ഈപ്പൻ ഓർത്തഡോക്സ് സ്റ്റുഡന്റ്സ് കോൺഫറൻസിന്റെ പ്രഥമ ജനറൽ സെക്രട്ടറി ആയിരുന്നു. ഭാരതത്തിലും വിദേശത്തുമായി വിവിധ വിദ്യാഭ്യാസ സ്ഥാപനങ്ങളിലും സർവകലാശാലകളിലും വിസിറ്റിംഗ് പ്രൊഫസറായും സേവനം അനുഷ്ഠിച്ചു. ഓറിയന്റൽ–ബൈസന്റൈൻ ഓർത്തഡോക്സ് സഭകളുടെ സമാന്തര സംഭാഷണങ്ങൾക്ക് മുഖ്യ നേതൃത്വം നൽകി.

**Fr. Dr. C.T. Eapen Trust, Sasthamkotta**

Baselios Mathews II College of Engineering, Sasthamcotta, Kollam
Dr C.T Eapen Memorial Higher Secondary School, Sasthamcotta, Kollam
Dr C.T Eapen Memorial Residential High School Sasthamcotta Kollam
Dr C.T. Eapen Memorial Vocational Higher Secondary School, Adoor, Kollam
St. Thomas High School, Sasthamcotta
St. Basil Bible School, Sasthamcotta



ഇന്റർനാഷനൽ ട്രേഡ് ലോയിൽ (നാഷണൽ അക്കാദമി ഓഫ് ലീഗൽ സ്റ്റഡീസ് ആൻഡ് റിസർച്ച്, ഹൈദരാബാദ്) പിഎച്ച്ഡി നേടിയ ആൻ താനിയ അലക്സ് (അഡീഷനൽ മുൻസിഫ് തൃശൂർ). കോട്ടയം എരുത്തിക്കൽ അലക്സ് ജോർജിന്റെയും ഡോ. മായ അലക്സിന്റെയും മകളും കൊട്ടാരക്കര പുത്തൂർ സെ. ജോർജ് വലിയ പള്ളിയിൽ മറവൂർ വീട്ടിൽ സുരാജ് ജോണിന്റെ ഭാര്യയുമാണ്.



കൊച്ചി ശാസ്ത്ര സാങ്കേതിക സർവ്വകലാശാലയിൽ നിന്ന് സിവൽ എൻജിനീയറിംഗിൽ ഡോക്ട്രേറ്റ് നേടിയ ബിനു എം. ഐസക്ക്. കാഞ്ഞിരപ്പള്ളി അമൽ ജ്യോതി എൻജിനീയറിംഗ് കോളജിൽ അസോസിയേറ്റ് പ്രൊഫസർ. കോട്ടയം ചെറിയപള്ളി ഇടവകാംഗവും മംഗലശേരിൽ പരേതനായ എം.എം. ഐസക്കിന്റെയും (മുൻമാനേജർ, എം.ജി.ഒ.സി.എസ്.എം. ബുക്ക് ഷോപ്പ്, കോട്ടയം) അന്നമ്മ ഐസക്കിന്റെയും മകനുമാണ്. മലങ്കര അസോസിയേഷൻ മുൻ മാനേജിംഗ് കമ്മറ്റിയംഗമാണ്. ദിവ്യബോധനം ബിരുദം കരസ്ഥമാക്കിയിട്ടുണ്ട്. ഭാര്യ-ആഷാ ജോൺ (റബ്ബർ ബോർഡ് ഉദ്യോഗസ്ഥ). മക്കൾ ഡോ. ഐസക് ജെറിൻ മാത്യൂസ്, ജോൺ ഫെബിൻ മാത്യൂസ്.



IIT Madras - ഉം Swinburne university Australia യും ചേർന്നുള്ള Joint Doctoral programme വഴി Knowledge Management വിഷയത്തിൽ Ph.D നേടിയ ഡോ. എബ്രഹാം സിറിൽ ഐസക്. 2021 ലെ IIT Madras Institute Research award ജേതാവു കൂടിയായ ഇദ്ദേഹം മല്ലപ്പള്ളി പാതിക്കാട് സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് ഇടവകയിൽ ഐരൂത്തറയിൽ ഡോ. ഐസക് തോമസിന്റെയും എൽസമ്മയുടെയും മകൻ. സഹധർമ്മിണി റ്റിന സൂസൻ തോമസ് ചെന്നൈ K.C.G കോളേജ് ഓഫ് ടെക്നോളജിയിൽ അദ്ധ്യാപികയാണ്.



പീരുമേട് കുട്ടിക്കാനം മാർ ബസേലിയോസ് ക്രിസ്ത്യൻ കോളേജ് ഓഫ് ഓൻജിനീയറിംഗ് ആൻഡ് ടെക്നോളജിയുടെ പുതിയ ഡയറക്ടർ ആയി പ്രിൻസ് വർഗീസിനെ (അടൂർ) പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ നിയമിച്ചു. അടൂർ-കടമ്പനാട് ഭദ്രാസനത്തിലെ അടൂർ കണ്ണംകോട് സെന്റ് തോമസ് കത്തീഡ്രൽ ഇടവകയിൽ പന്നിവിഴ മുളകംപ്ലാവിൽ റിട്ടയർഡ് പി.ഡബ്ല്യു.ഡി. എൻജിനീയർ വി.എം. വർഗീസിന്റെയും പരേതയായ കുഞ്ഞമ്മ വർഗീസിന്റെയും മകൻ. ഭാര്യ: സുനി, മക്കൾ: ജോയൽ, ഐറീൻ.

## പ്രകാശിപ്പിച്ചു

ഫരീദാബാദ് സെൻറ് മേരീസ് ഓർത്തഡോക്സ് ഇടവകാംഗവും തിരുവല്ല കവിയൂർ സ്വദേശിയുമായ രാജുയോഹന്നാൻ 1630 ദിവസമെടുത്ത് രചിച്ച വിശുദ്ധ ബൈബിൾ കൈയെഴുത്തിന്റെ പ്രകാശനം ഡൽഹി ഭദ്രാസനാധിപൻ അഭി. ഡോ യൂഹാനോൻ മാർ ദിമത്രിയോസ് തിരുമേനി നിർവഹിച്ചു.







## ധനസഹായം നൽകുന്നത് ക്രൈസ്തവ ധർമ്മം – പരിശുദ്ധ കാതോലിക്കാ ബാവാ

കോട്ടയം: പാവപ്പെട്ടവർക്ക് ധനസഹായം നൽകുന്നത് ഔദാര്യമല്ലെന്നും, ക്രൈസ്തവ ധർമ്മമാണെന്നും പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ. ദേവലോകം കാതോലിക്കേറ്റ് അരമന ഓഡിറ്റോറിയത്തിൽ നടന്ന സഭയുടെ ഭവന നിർമ്മാണ സഹായ വിതരണം ഉദ്ഘാടനം ചെയ്തു സംസാരിക്കുകയായിരുന്നു പരിശുദ്ധ ബാവാ. കൂടുതൽ സഹായ ധനം നൽകുക എന്നതാണ് സഭയുടെ ലക്ഷ്യമെന്നും പരിശുദ്ധ ബാവാ പറഞ്ഞു. ഭവന നിർമ്മാണ സഹായ പദ്ധതി പ്രസിഡന്റ് ഡോ. ഏബ്രഹാം മാർ സെറാഫിം മെത്രാപ്പോലീത്താ അധ്യക്ഷത വഹിച്ചു. വൈദിക ട്രസ്റ്റി ഫാ.ഡോ.എം.ഒ.ജോൺ, സഭാ വക്താവ് ഫാ.ഡോ.ജോൺസ് എബ്രഹാം കോനാട്ട്, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ഭവന നിർമ്മാണ സഹായ പദ്ധതി കൺവീനർ ഡോ. കെ. രാജു ഫിലിപ്പ്, ഫാ.ഡാനിയേൽ തോമസ് എന്നിവർ പ്രസംഗിച്ചു.



പുരാതന മാർത്തോമ്മൻ തീർത്ഥാടന കേന്ദ്രം
സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ
കടമ്പനാട്
പരിശുദ്ധ മൂന്നാം
മാർത്തോമ്മായുടെ
334 -ാം
ഓർമ്മപ്പെരുന്നാളും
കൺവൻഷനും
ഫാ. ഡോ. തമ്പി വർഗ്ഗീസ്
ഫാ. റ്റിജോ തമ്പി
ഫാ. ജുബിൻ രാജ്
2022 ഏപ്രിൽ 17 മുതൽ 22 വരെ
കൊടിയേറ്റ്
കൺവൻഷൻ
പ്രദക്ഷിണം
വി. മൂന്നിൻമേൽ കുർബ്ബാന
മാർത്തോമ്മൻ പുരസ്കാര സമർപ്പണം
സ്വർഗ്ഗീയ നിക്ഷേപ ഫണ്ട് വിതരണം
ശ്ലൈഹിക വാഴ്വ്
വെച്ചൂട്ട്
ഏവർക്കും പ്രാർത്ഥനാപൂർവ്വം സ്വാഗതം

# സ്വർഗ്ഗീയ സന്നിധിയിൽ

## 95-ാം ജന്മദിനം, ഏപ്രിൽ 1



# ഫാ. മത്തായി നൂറനാൽ



ബത്തേരി സെ. മേരീസ് കോളജ്

**വ**ടക്കൻ കേരളത്തിൽ സഭയുടെ കോട്ടകാത്ത ധീരയോദ്ധാവ് എന്നു പ. മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ പരസ്യമായി പ്രകീർത്തിച്ച, സുൽത്താൻ ബത്തേരി കത്തീഡ്രൽ സ്ഥാപക വികാരിയായി 52 വർഷക്കാലം പ്രവർത്തിച്ച ഭാഗ്യസ്മരണീയനായ വന്ദ്യ മത്തായി നൂറനാലച്ചന്റെ 95-ാം ജന്മദിനം ഏപ്രിൽ 1-ന് ഇടവക നന്ദിപൂർവ്വം സ്മരിക്കുന്നു. 1951-ൽ കേവലം 23-ാം വയസ്സിൽ പള്ളികളും, പട്ടക്കാരും വിരളമായ വയനാട്ടിലേക്ക് കടന്നുവന്ന്, ജനങ്ങളുടെ വളർച്ചയിലും, തളർച്ചയിലും കൂടെ നിന്ന് ധീരമായ നേതൃത്വം നൽകി, 2002-ൽ കടന്നുപോയ വന്ദ്യനായ നൂറനാലച്ചൻ മലബാറിൽ സഭയുടെ അടിത്തറ പാകിയ മഹദ് വ്യക്തിയായി ഇന്നും സ്മരിക്കപ്പെടുന്നു.

ദീർഘകാലം മലബാർ ഭദ്രാസന സെക്രട്ടറി, ബത്തേരി ഭദ്രാസന രൂപീകരണ അഡ്മിനിസ്ട്രേറ്റർ, സഭാ വൈദിക ട്രസ്റ്റി എന്നീ നിലകളിൽ സഭാ നേതൃത്വത്തിൽ വിളങ്ങിയ അദ്ദേഹം സ്ഥാപിച്ച ബത്തേരി സെ. മേരീസ് കോളജ്, ബത്തേരി ഹയർ സെക്കണ്ടറി സ്ക്കൂൾ, ഹൈസ്ക്കൂൾ, നിർമ്മല മാതാ പബ്ലിക് സ്ക്കൂൾ എന്നീ സ്ഥാപനങ്ങൾ സഭയുടെ വൻ മുതൽക്കൂട്ടുകളാണ്. വൈ.എം.സി.എ., ബൈബിൾ സൊസൈറ്റി എന്നിയുടെ സംസ്ഥാന പ്രസിഡണ്ടായും, കേരള പ്രൈവറ്റ് കോളജ് മാനേജ്മെന്റ് അസ്സോസിയേഷൻ പ്രസിഡന്റായും കേരളത്തിലെ ക്രൈസ്തവ സമൂഹത്തിന് വിലപ്പെട്ട സംഭാവനകൾ നൽകി. കേരളത്തിലെ ഏറ്റവും മികച്ച സഹകരണ ബാങ്കിനുള്ള അവാർഡ് കരസ്ഥമാക്കിയ ബത്തേരി സഹകരണ ബാങ്കിന്റെയും, ബത്തേരി അർബൻ കോർപ്പറേറ്റീവ് ബാങ്കിന്റെയും സ്ഥാപക പ്രസിഡന്റ്, മലബാർ സൻട്രൽ കോർപ്പറേറ്റീവ് ബാങ്ക്, കേരളാ സ്റ്റേറ്റ് കോർപ്പറേറ്റീവ് ബാങ്ക്, നാഷണൽ കോർപ്പറേറ്റീവ് ഡവലപ്മെന്റ് കോർപറേഷൻ (ഡൽഹി) എന്നിവയുടെ ഡയറക്ടറായും, വയനാട് ജില്ലാ രൂപീകരണ സമിതി പ്രസിഡന്റ് എന്നീ നിലകളിലും പൊതു നന്മയ്ക്കായി യത്നിച്ചു.

സഭാ വഴക്കിനെ തുടർന്നുണ്ടായ സംഘർഷങ്ങളിൽ വർഷങ്ങളോളം വന്ദ്യ നൂറനാലച്ചനും, കുടുംബവും, മലബാറിലെ വൈദികരും, സഭാ മക്കളും അനുഭവിച്ച കഷ്ടപ്പാടുകൾ വർണ്ണനാതീതമാണ്. അന്ന് ഭദ്രാസനാധിപനായിരുന്ന പ. ദിദിമോസ് പ്രഥമൻ ബാവായുടെ പിന്നിലുറച്ചു നിന്നുകൊണ്ട് അച്ചൻ സ്വീകരിച്ച ഉറച്ച നിലപാടുകളെ മലങ്കര സഭയ്ക്കൊരിക്കലും മറക്കാനാവില്ല.

**ഫാ. വർഗീസ് മഞ്ഞോത്ത്**
*വികാരി, സെ. മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ, സുൽത്താൻ ബത്തേരി*



സുൽത്താൻ ബത്തേരി സെ. മേരീസ് കത്തീഡ്രൽ

THE MALANKARA SABHA,
CATHOLICATE ARAMANA,
KOTTAYAM-686 004

RNI No. 3076/57,
Registered No. KL/KTM/39/2021-23
License No. KL/CR/KTM/WPP-32/2021-23
Licensed to Post Without Pre-Payment

Published on
10 April/2022




PRINTED & PUBLISHED BY FR.SHALU LUKOSE FOR AND ON BEHALF OF ORTHODOX SATHYA VISWASA PARIPALANA SAMITHY, CATHOLICATE ARAMANA, DEVALOKAM P.O.,VIA MUTTAMBALAM, KOTTAYAM,KERALA-686004 AND PRINTED AT STERLING PRINT HOUSE (P) LTD., DOOR. NO.49/1849, PONEKKARA, CHERANALOOR ROAD, AIMS PONEKKARA. POST, COCHIN, KERALA-682041 AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004.
EDITOR: FR. ZACHARIAH NINAN ALIAS FR.LIJESH C.RAJ.